

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 04 | THE ONLINE OFFICIAL NEWS BULLETIN | 2021 January 23


**SEASON OF EPIPHANY** | **ദനഹകാലം** | **ܥܕܢܐ ܕܕܢܚܐ**

| ܚܕ ܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 24 ♪6 3rd Sunday after Epiphany Pethurtho of Nineveh Fast | 25 ♪2 Nineveh Fast Begins | 26 ♪6 15th Mem. of H.H. Baselius Marthoma Mathews II ✠ (Shasthamkotta Mount Horeb) 68th Mem. of Paulose Mar Athanasios ✠ (Alwaye Thrikkunnathu Seminary) | 27 ♪2 Comme. of Prophet Jonah | 28 ♪6 ✠ Nineveh Feast Comme. of Prophet Jonah Comme. of Patriarch St. Severios of Antioch | 29 ♪2 | 30 ♪6 |

NINEVEH FAST (THREE-DAY FAST) SAWMO DNINWE



അടൂർ-കടമ്പനാട്, തുമ്പമൺ, നിരണം, നിലയ്ക്കൽ ഭദ്രാസനങ്ങളുടെ നേതൃത്വത്തിൽ അടൂരിൽ നടന്ന സമ്മേളനത്തിൽ സഖറിയ മാർ അപ്രേം പ്രസംഗിക്കുന്നു. വീണാ ജോർജ് എം.എൽ.എ., കെ. യു. ജനീഷ്കുമാർ എം.എൽ.എ., ജോഷ്വാ മാർ നിക്കോദിമോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, കെ. ബി. ഗണേഷ്കുമാർ എം.എൽ.എ., രാജു എബ്രഹാം എം.എൽ.എ., ചിറ്റയം ഗോപകുമാർ എം.എൽ.എ. എന്നിവർ സമീപം.



ആലുവ തൃക്കുന്നത് സെമിനാരിയിൽ പിതാക്കന്മാരുടെ സംയുക്ത ഓർമ്മപെരുന്നാളിനു ഡോ. മാത്യൂസ് മാർ സേവേറിയോസ് കൊടിയേറ്റി. യൂഹാനോൻ മാർ പോളിക്കർപ്പോസ് സമീപം.

## മരോട്ടിച്ചാൽ പള്ളിയിൽ കോടതി വിധി നടപ്പാക്കി

മരോട്ടിച്ചാൽ: തൃശൂർ ഭദ്രാസനത്തിലെ മരോട്ടിച്ചാൽ സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ കോടതി വിധി നടപ്പിലാക്കി. യൂഹാനോൻ മാർ മിലിത്തോസും വിശ്വാസികളും പള്ളിയിലും ശവക്കോട്ടയിലും പ്രവേശിച്ച് പ്രാർത്ഥനകൾ നടത്തി.



## മാർത്തോമാ മെത്രാപ്പോലീത്തായ്ക്ക് സ്വീകരണം നൽകി

കുന്നംകുളം: കുന്നംകുളം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെട്ട കൺവെൻഷൻ പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. ഫാ. ഡോ. വർഗീസ് വർഗ്ഗീസ് മീനടം വചന സന്ദേശം നൽകി. കൺവെൻഷൻ വേദിയിൽ വച്ച് മർത്തോമ്മ സഭയുടെ അദ്ധ്യക്ഷൻ ഡോ. തിയോഡോഷ്യസ് മെത്രാപ്പോലീത്തായ്ക്ക് സ്വീകരണം നൽകി. ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് ഭദ്രാസനത്തിനുവേണ്ടിയും പ. ബാവായ്ക്ക് വേണ്ടിയും മാർത്തോമ്മ മെത്രാപ്പോലീത്തായ്ക്ക് ഉപഹാരം സമർപ്പിക്കുകയും, ആശംസകൾ ആർപ്പിച്ച് സംസാരിക്കുകയും ചെയ്തു. മാർത്തോമ്മാ സഭയുടെ മെത്രാപ്പോലീത്തമാരായ ഡോ. യൂയാക്കീം മാർ കൂറിലോസ്, ഡോ. തോമസ് മാർ തീത്തോസ്, മലങ്കര സഭയുടെ എക്യുമെനിക്കൽ വിഭാഗം സെക്രട്ടറി ഫാ. എബ്രഹാം തോമസ്, ഭദ്രാസന സെക്രട്ടറി ഫാ. ജോസഫ് ചെറുവത്തൂർ, വൈദിക സംഘം സെക്രട്ടറി ഫാ. റ്റി. സി. ജേക്കബ്, ഫാ. സൈമൺ വാഴപ്പിള്ളി എന്നിവർ പ്രസംഗിച്ചു.



പ. സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്ത മലങ്കരസഭയുടെ കട്ടച്ചിറ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി സന്ദർശിച്ചു.

ആരാധനാ കലണ്ടർ

# "നിങ്ങൾ ഭാഗ്യവാന്മാർ ദൈവരാജ്യം നിങ്ങൾക്കുള്ളത്. നിങ്ങൾ തൃപ്തരാകും, നിങ്ങളുടെ പ്രതിഫലം സ്വർഗ്ഗത്തിൽ വർദ്ധിക്കും"




## ഡോ. ഗീവർഗീസ് മാർ യൂലിയോസ്

ദനഹാ പെരുന്നാളിനു ശേഷമുള്ള മൂന്നാം ആഴ്ചയിലും യൽദോ പെരുന്നാളിനു ശേഷമുള്ള നാല്പതാം ദിവസത്തിലെ നമ്മുടെ കർത്താവിന്റെ ദേവാലയ പ്രവേശന പെരുന്നാളിലും ഈ ആഴ്ചയിൽ നാം എത്തിച്ചേരുന്നു.

സുവിശേഷത്തിനും ദൈവരാജ്യ സ്ഥാപനത്തിനുമായുള്ള വിളി മാത്രമല്ല; ദുഷ്ടരിൽ നിന്നും നീതിമാന്മാരെ തിരഞ്ഞ് (വേർതിരിച്ച്) എടുക്കുന്നതും പ്രാധാന്യമുള്ളതാണ് എന്ന അടിസ്ഥാന പ്രമാണം ഞായറാഴ്ചയിലെ വായനാഭാഗങ്ങളിൽ കാണുന്നു. "ദുഷ്ടനോടുകൂടെ നീതിമാനെയും നീ സംഹരിക്കുമോ?" എന്ന അബ്രഹാമിന്റെ ചോദ്യവും കാരുണ്യത്തിന്റെ നെല്ലിപ്പലക വരെയെത്തുന്ന യഹോവയുടെ ഉത്തരവും ജാതികളുടെ അതിക്രമങ്ങളെ ക്ഷമിക്കുവാനായി അബ്രഹാം ദൈവസന്നിധിയിൽ നടത്തുന്ന മാദ്ധ്യസ്ഥവും എല്ലാം ആദ്യ പഴയനിയമ വായനയിൽ (ഉല്പത്തി 18.23-33) ധ്യാനിക്കുന്നു. "നീതിമാൻ ഏഴ് പ്രാവശ്യം വീണാലും എഴുന്നേല്ക്കും; ദുഷ്ടന്മാരോ നശിച്ചുപോകു"മെന്ന സന്ദേശം സദൃശ്യവാക്യകാരനും (24.11-25) ഓർമ്മിപ്പിക്കുന്നു. "നാം മുടിഞ്ഞുപോകാതിരിക്കുന്നത് യഹോവയുടെ ദയ ആകുന്നു; അവന്റെ കരുണ തീർന്നു പോയിട്ടില്ലല്ലോ" (വിലാപങ്ങൾ 3.1-22) എന്നും നാം വായിക്കുന്നു.

അവനായി വേർതിരിക്കപ്പെട്ടവർക്കു ലഭിക്കുന്ന ഉറപ്പും ധൈര്യവുമാണ് ഇന്നത്തെ ലേഖന ഭാഗങ്ങളും നമ്മെ ഓർമ്മിപ്പിക്കുന്നത്. ന്യായാധിപന്റെയും സഹസ്രാധിപന്റെയും മുന്നിൽ ക്രിസ്തുവിനെ സാക്ഷിക്കുന്ന പൗലോസ് ശ്ലീഹാ (അപ്പോ. 24.20-23) എഫേസ്യരോടും വിശ്വാസ സ്ഥിരതയെ കുറിച്ചാണ് ശക്തമായി പ്രബോധിപ്പിക്കുന്നത് (3.13-21).

ശിഷ്യത്വത്തെക്കുറിച്ചുള്ള കൂടുതൽ ആഴമുള്ള പഠിപ്പിക്കലുകളാണ് കർത്താവ് നടത്തുന്നത്. രക്ഷയിലേയ്ക്കുള്ള വഴി ഇടുക്കുവാതിലാണെന്നും അവിടേയ്ക്ക് പ്രവേശിക്കുന്നത് ദുഷ്ക്കരമാകയാൽ ഏറെ ശ്രദ്ധ ആവശ്യമാണെന്നും ഈ യാത്രയിൽ മുമ്പന്മാർ പിമ്പന്മാരും പിമ്പന്മാർ മുമ്പന്മാരും ആകുമെന്നും വി. ലൂക്കോസ് ഓർപ്പിക്കുന്നു. വൃക്ഷം നല്ലതെങ്കിൽ ഫലവും നല്ലത് എന്ന ഉദാഹരണത്തിലൂടെയാണ് വി. മത്തായി ശ്ലീഹാ ശിഷ്യത്വത്തിന്റെ ലക്ഷണം അവതരിപ്പിക്കുന്നത്. നന്മ നിഷേധിക്കുന്നതാണ് പരിശുദ്ധാത്മാവിന് എതിരായുള്ള വലിയ പാപം എന്നും പഠിപ്പിക്കുന്നു.

വി. കുർബാനയിലെ ഏവൻഗേലിയോൻ ഭാഗം ശിഷ്യന്മാർക്കു നൽകുന്ന മൂലമന്ത്രമാണ് (ലൂക്കോസ് 6.20-32). അനന്തരം അവൻ ശിഷ്യന്മാരെ നോക്കി പറഞ്ഞു: "ദരിദ്രന്മാരായ നിങ്ങൾ ഭാഗ്യവാന്മാർ, ദൈവരാജ്യം നിങ്ങൾക്കുള്ളത്. വിശക്കുന്നവരായ നിങ്ങൾക്ക് തൃപ്തിയുണ്ടാകും. നിങ്ങളുടെ കരച്ചിൽ ചിരിയായി തീരും. നിങ്ങൾ മനുഷ്യപുത്രൻ നിമിത്തം നിഷേധിക്കപ്പെടുമ്പോൾ സ്വർഗ്ഗത്തിൽ നിങ്ങളുടെ പ്രതിഫലം വർദ്ധിച്ചുകൊണ്ടിരിക്കും; എന്നാൽ അർത്ഥമില്ലാത്ത സമ്പന്നതയും വ്യാജമായ തൃപ്തിയും അനുഭവിക്കുന്നവർ നിഷ്കാസിതരാകും." ആകയാൽ നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ എന്നും നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹിപ്പിൻ എന്നും ചോദിക്കുന്നവന് കൊടുപ്പിൻ എന്നും കർത്താവ് അവരെ പഠിപ്പിക്കുന്നു.

### ദേവാലയ പ്രവേശന പെരുന്നാൾ

നമ്മുടെ കർത്താവിന്റെ മനുഷ്യാവതാര വ്യാപാരനാളുകളിലെ ഓരോ സംഭവങ്ങളും പ. സഭയുടെ മാറാനായ പെരുന്നാളുകളാണല്ലോ. ജഡധാരണം ചെയ്ത വചനം മനുഷ്യരൂപത്തിൽ ആദ്യമായി തന്റെ വാസസ്ഥലമായ ദേവാലയത്തിൽ എത്തുന്ന ദിവസത്തെയാണ് ദേവാലയ പ്രവേശന പെരുന്നാളായി നാം ആഘോഷിക്കുന്നത്.

യഹൂദന്മാരുടെ ശുചീകരണ നിയമപ്രകാരം ഒരു പുരുഷ പ്രജ ജനിച്ചാൽ നാല്പതാം ദിവസമാണ് ശിശുവിന്റെ മാതാപിതാക്കൾ അവനെ ദേവാലയത്തിൽ എത്തിക്കേണ്ടത് (എട്ടാം നാളിലെ പരിച്ഛേദന ഭവനത്തിൽ വച്ചാണ് നടക്കുന്നത്). ദേവാലയ പ്രവേശന പെരുന്നാളിലെ പ്രാരംഭ പ്രാർത്ഥന ശ്രദ്ധിക്കുക. "ദൈവിക പ്രമാണം നിറവേറ്റുവാൻ തന്റെ പിതാവിന്റെ ആലയത്തിലേക്ക് വന്നവനായി നീതിമാന്മാരാൽ പ്രതീക്ഷിക്കപ്പെട്ടവനും പുണ്യവാന്മാരാൽ ആഗ്രഹിക്കപ്പെട്ടവനുമായ ഞങ്ങളുടെ പ്രത്യാശയായ കർത്താവേ! പരിശുദ്ധ ദേവാലയത്തിലേയ്ക്കുള്ള നിന്റെ പ്രവേശന പെരുന്നാളിനെ അനുഷ്ഠിപ്പാൻ ഞങ്ങൾക്കു യോഗ്യത നൽകണമേ. 'നിന്റെ മഹാ കരുണയെ എന്റെ കണ്ണുകൾ കണ്ടതുകൊണ്ട് ഇനി ഞാൻ ചെന്നു വിശ്രമിപ്പാൻ എന്നെ പിരിച്ചുവിടണമേ' എന്ന് പ്രാർത്ഥിച്ച വൃദ്ധനായ ശീമോനോടൊന്നിച്ച് നിന്നെ സ്തുതിപ്പാൻ ഞങ്ങളെയും സഹായിക്കണമേ."

പരിച്ഛേദനയെക്കുറിച്ചും ദേവാലയ പ്രവേശനത്തെക്കുറിച്ചുമുള്ള ന്യായപ്രമാണ നിയമങ്ങളാണ് ആദ്യ പഴമ വായന (ലേവ്യ 12.1-8). യാഗ വസ്തുക്കൾ അന്യൂനമായിരിക്കണമെന്ന നിബന്ധനയും നിർബന്ധമാണ് (ലേവ്യ 22.17-23).

ദാവീദ്പുത്രനായ ക്രിസ്തുവിന്റെ ദേവാലയ പ്രവേശനത്തിൽ ദാവീദിന്റെ രാജ്യത്തെക്കുറിച്ചാണ് ശമുവേൽ പ്രവചനത്തിൽ നിന്നും പിന്നീട് വായിക്കുന്നത്. ക്രിസ്തുവിന്റെ ദേവാലയ പ്രവേശനത്തോടെ അവനിൽ ആരംഭിക്കുന്ന നിത്യമായ ദൈവരാജ്യത്തിന്റെ സൂചനകൾ ലഭ്യമാകുന്നു (2 ശമുവേൽ 5.1-6, 17-21). എല്ലാ അന്ധവിശ്വാസങ്ങളിൽ നിന്നും വിഗ്രഹസേവകളിൽ നിന്നും രാജ്യം സംരക്ഷിക്കപ്പെടുമെന്നും അവിടെ വ്യക്തമാക്കുന്നു. "എന്നാൽ യിശായിയുടെ കുറ്റിയിൽ നിന്നും ഒരു മുള പൊട്ടി പുറപ്പെടും; അവന്റെ വേരുകളിൽ നിന്നുള്ള ഒരു കൊമ്പ് ഫലം കായ്ക്കും" എന്ന് പ്രഖ്യാപിച്ചുകൊണ്ട് അവനിൽ സ്ഥാപിതമാകുന്ന ദൈവരാജ്യത്തെ കുറിച്ചുള്ള ഗംഭീരമായ വർണ്ണനയാണ് യെശയ്യാ പ്രവാചകൻ നൽകുന്നത്. ജ്ഞാനത്തിന്റെയും വിവേകത്തിന്റെയും ആലോചനയുടെയും ബലത്തിന്റെയും ആത്മാവിലാണ് അവൻ എഴുന്നള്ളുന്നത് എന്നും ആകയാൽ അവൻ നീതിപൂർവ്വം വിധിക്കുകയും ദരിദ്രർക്ക് ന്യായം പാലിക്കുകയും ചെയ്യുമെന്നും 'നീതി അവന്റെ നടുക്കെട്ടും വിശ്വസ്ഥത അവന്റെ അരക്കച്ചയുമായിരിക്കുമെന്നും' അപ്പോൾ ഭൂമി യഹോവയുടെ പരിജ്ഞാനം കൊണ്ട് നിറയുമെന്നും ജാതികൾ അവനെ അന്വേഷിച്ച് വരുമെന്നുമൊക്കെ യെശയ്യാവ് മുൻകൂട്ടി പ്രവചിക്കുന്നു.

നമ്മിൽ പ്രത്യക്ഷനായി പ്രകാശിച്ചിരിക്കുന്ന ഈ ക്രിസ്തുവിനെ വിശ്വസിക്കേണ്ടതിനെക്കുറിച്ചാണ് ആദ്യ ലേഖന വായന. ദൈവം നമുക്ക് നൽകുന്ന നിത്യജീവനാണ് പുത്രൻ എന്നും ആകയാൽ പുത്രനുള്ളവനു ജീവൻ ഉണ്ട്; പുത്രനില്ലാത്തവന് ജീവൻ ഇല്ല എന്നും വ്യക്തമായി വി. യോഹന്നാൻ പറയുന്നു (1 യോഹ. 4.11-5.20).

ക്രിസ്തുവിൽ ആരംഭിച്ച് അവന്റെ ഗാത്രമാകുന്ന പ. സഭയാകുന്ന ദൈവരാജ്യത്തിലെ നിയമ വ്യവസ്ഥകളെ കുറിച്ചാണ് പ. പൗലോസ് ശ്ലീഹാ കൊരിന്ത്യരെ ഉദ്ബോധിപ്പിക്കുന്നത് (6.1-16). ഇന്നും ഏറെ ശ്രദ്ധിക്കപ്പെടേണ്ട വാക്യങ്ങളാണ് അവ. അവിശ്വാസികളുടെ മുന്നിൽ വച്ച് സഹോദരൻ സഹോദരനോട് വ്യവഹരിക്കേണ്ടി വരുന്ന ദുരവസ്ഥയെക്കുറിച്ച് ഒരു പ്രവചനം പോലെ അദ്ദേഹം പറയുന്നു. സാക്ഷ്യം നഷ്ടപ്പെടുത്തികൊണ്ടുള്ള വ്യവഹാരങ്ങൾക്കു പകരം നിങ്ങൾ അന്യായം സഹിച്ചുകൊള്ളാത്തത് എന്തെന്നും, നഷ്ടം ഏറ്റുകൊള്ളാത്തത് എന്ത് എന്നും (6.7) അദ്ദേഹം നമ്മോട് ചോദിക്കുന്നു.

വചന ധ്യാനത്തിലൂടെയും പ്രാർത്ഥനകളിലൂടെയും ഇത്രയും ഒരുക്കിയ ശേഷമാണ് വി. ഏവൻഗേലിയോനിൽ നിന്നും നമ്മുടെ കർത്താവിന്റെ ദേവാലയ പ്രവേശന സംഭവം പ. സഭ വായിച്ച് ധ്യാനിക്കുന്നത് (ലൂക്കോസ് 2.22-40). ക്രിസ്തുവിനെ കാണും മുമ്പേ മരണം കാണുകയില്ല എന്ന് ആത്മവരം ലഭിച്ചിരുന്ന വൃദ്ധനായ ശിമയോൻ ക്രിസ്തുവിനെ സാക്ഷിക്കുന്നു. ശിശുവിനെ കൈയിലേന്തി ദൈവത്തെ പുകഴ്ത്തി അപേക്ഷിക്കുന്നു: "ഇപ്പോൾ നാഥാ തിരുവചനം പോലെ നീ അടിയനെ സമാധാനത്തോടെ വിട്ടയയ്ക്കണമേ; ജാതികൾക്കു വെളിപ്പെടുവാനുള്ള പ്രകാശവും നിന്റെ ജനമായ യിസ്രായേലിന്റെ മഹത്വവുമായി നീ സകല ജാതികളുടെയും മുമ്പിൽ ഒരുക്കിയിരിക്കുന്ന നിന്റെ രക്ഷയെ എന്റെ കണ്ണ് കണ്ടുവല്ലോ" എന്ന് പറഞ്ഞു.

അതിശ്രേഷ്ഠമായ ധ്യാനചിന്തകളാണ് ഈ ദിവസത്തെ പ്രൊമിയോൻ-സെദ്റാ-എത്രോകളിൽ കാണുന്നത്. "കന്യക ഗർഭം ധരിച്ചു പ്രസവിക്കും" എന്ന യെശയ്യാ പ്രവാചകന്റെ പ്രവചനവാക്യത്തെ ശിമയോൻ തന്റെ ന്യായപ്രമാണ പഠന നാളുകളിൽ സംശയിച്ചിരുന്നപ്പോൾ അദ്ദേഹത്തിന് ലഭിച്ച പ്രത്യേക വരമാണ് 'നിന്റെ കണ്ണു കൊണ്ട് നീ അത് കാണുകയും കൈകൾ കൊണ്ട് അവനെ ഉയർത്തുകയും ചെയ്യാതെ നീ മരിക്കയില്ല' എന്ന വാഗ്ദാനം. യോർദാനിലെ യോഹന്നാന്റെ സാക്ഷ്യത്തോടു ചേർത്തു വച്ച് വായിക്കേണ്ട വലിയ സാക്ഷ്യമാണ് ദേവാലയത്തിൽ വച്ച് ശിമയോനും ഹന്നാ പ്രവാചകിയുമൊക്കെ നൽകുന്നത്.

ക്രിസ്തുവിൽ ആരംഭിച്ചിരിക്കുന്ന 'സർവ്വോദയ'ത്തെ സകല തലമുറകളും അനുഭവിച്ച് അറിയുകയും അതിലേക്ക് സർവ്വ ജനതയെയും ഒരുക്കുകയും ചെയ്യണമെന്ന വലിയ ആഹ്വാനമാണ് ദേവാലയ പ്രവേശന പെരുന്നാളിന്റെ മുഖ്യ സന്ദേശം എന്ന് വ്യക്തം. നാല്പതാം നാൾ മുതൽ തന്റെ ജഡത്തിലുള്ള മരണം വരെയും അവൻ ദേവാലയത്തെ ഏറെ ബഹുമാനിക്കുകയും എപ്പോഴും അവിടെ എത്തി ധ്യാനിക്കുകയും പെരുന്നാളുകളിൽ രഹസ്യമായും പരസ്യമായും പങ്കുകൊള്ളുകയും ചെയ്യുമായിരുന്നു എന്ന് ഓർക്കണം. "ഞാൻ എന്റെ പിതാവിന്റെ ഭവനത്തിൽ ഇരിക്കേണ്ടവനല്ലയോ" എന്ന് അവൻ മാതാപിതാക്കളോട് ചോദിക്കുന്നതും ഓർമ്മിക്കാം.

അവനിൽ ആരംഭിച്ചിരിക്കുന്ന നിത്യമായ വി. ദേവാലയമാകുന്ന പ. സഭയിൽ വസിച്ച് അവനെ സാക്ഷിക്കുവാനും ജാതി മത വർഗ്ഗ വർണ ഭേദമെന്യേ സർവ്വരെയും അവനിലേയ്ക്ക് ക്ഷണിക്കുവാനും നമുക്കും കടമയുണ്ട്.



# ചെറുപ്പക്കാരായ യുവജനങ്ങളുടെ ഒരു സന്നദ്ധസംഘം അനിവാര്യം

ഫാ. ഡോ. കെ. എം. ജോർജ്

ഈയിടെ ഒരു യുവവൈദികനെ പരിചയപ്പെട്ടു. സീറോ മലബാർ കത്തോലിക്കാ സഭയിൽ പാലാ രൂപതയിലെ യുവജനപ്രസ്ഥാനത്തിന്റെ ഡയറക്ടർ ചെറുപ്പക്കാരനായ ഫാ. സിറിൽ. കഴിഞ്ഞ കുറെ മാസങ്ങളായി കോവിഡ് മരണങ്ങൾ ചുറ്റുപാടും സംഭവിച്ചു തുടങ്ങിയപ്പോൾ അങ്ങനെ മരിച്ചവരുടെ മൃതശരീരങ്ങൾ സംസ്കരിക്കുന്നത് വലിയ ചോദ്യമായി ഉയർന്നല്ലോ. ഉറ്റവരും ഉടയവരുമില്ലാതെ ഏതാണ്ട് അനാഥമായി നമ്മുടെ പ്രിയപ്പെട്ടവരുടെ ഭൗതിക ശരീരങ്ങൾ പുറന്തള്ളപ്പെടുന്നത് വേദനാജനകമായ സാഹചര്യത്തിൽ, അച്ചനും പ്രത്യേക പരിശീലനം ലഭിച്ച കുറെ യുവസന്നദ്ധസേവകരും ചേർന്ന് ഏറ്റവും മാന്യമായ രീതിയിൽ, കോവിഡ് പ്രോട്ടോക്കോൾ ലംഘിക്കാതെയും സർക്കാർ ഏജൻസികളുമായി സഹകരിച്ചും മൃതശരീരങ്ങൾ സംസ്കരിക്കാനുള്ള ചുമതല ഏറ്റെടുത്തു. ഇതിനകം രണ്ടു വൈദികരുടേതടക്കം 34-ൽ അധികം ശവസംസ്കാരങ്ങൾ അവരുടെ പ്രത്യേകമായ കരുതലിൽ നടത്തി. മതമോ ജാതിയോ ഇക്കാര്യത്തിൽ നോക്കിയില്ല.

വീട്ടിൽ ഏകപുത്രനായ സിറിൽ അച്ചൻ കൂട്ടുകാരോടൊപ്പം നമ്മുടെ സമൂഹത്തിലെ ഏറ്റവും അടിയന്തിരമായ ആവശ്യത്തോടു പ്രതികരിക്കുന്ന കഥ കേട്ടപ്പോൾ വളരെ പ്രചോദനം തോന്നിയതുകൊണ്ടാണ് ഈ കുറിപ്പ്. ഭാഗ്യവശാൽ അച്ചന്റെ മേലധികാരികളും മറ്റും ഈ നല്ല യത്നത്തിന് ആവശ്യമായ പിന്തുണയും ആശീർവാദവും നൽകുന്നുണ്ട്.

'മരിച്ചവരെ മാന്യമായി സംസ്കരിക്കുക' എന്നത് ക്രിസ്തീയ സഭയുടെ "മനോഗുണ" പ്രവർത്തികളിൽ ഉൾപ്പെടുത്തി നാമൊക്കെ പഠിക്കാറുണ്ട്. എന്നാൽ കോവിഡ്-19 പോലെയുള്ള പകർച്ചവ്യാധികൾ വരുമ്പോൾ നല്ല മനസ്സുണ്ടെന്ന് പറയുന്ന പലരും ഭയപ്പെട്ട് പിന്മാറുന്നുണ്ട്. അവിടെയാണ് ഈ യുവവൈദികന്റെയും കൂടെയുള്ള ചെറുപ്പക്കാരുടെയും സേവനസന്നദ്ധത മാതൃകാപരമായി തോന്നിയത്. ഇതുപോലെ, പുറത്തറിയപ്പെടാത്ത ധാരാളം മനുഷ്യസ്നേഹപരമായ നല്ല പ്രവർത്തനങ്ങൾ ക്രിസ്തീയ സഭകളിലും സമൂഹത്തിലും നടക്കുന്നുണ്ട് എന്ന് നമുക്ക് ചാരിതാർത്ഥ്യത്തോടെ ഓർക്കാം.





തഞ്ചാവൂരിലെ നിരാലംബയായ ഹൈന്ദവ സ്ത്രീയുടെ ശവസംസ്ക്കാരം നടത്തിയ മുസ്ലീം യുവാക്കൾ.

നമ്മുടെ ഇടവകകളിൽ പ്രായംകൊണ്ടും രോഗംകൊണ്ടും ഒറ്റപ്പെട്ടും വളരെ ക്ലേശിച്ചും കഴിയുന്നവരുണ്ടല്ലോ. സാമ്പത്തികമായി പ്രയാസമില്ലാത്തവരാണെങ്കിലും, ഒറ്റപ്പെടൽ അസഹനീയമാണ്, പ്രത്യേകിച്ചും വൃദ്ധജനങ്ങൾക്ക്. ഒരു എഴുത്ത് ഒന്ന് പോസ്റ്റ് ചെയ്യാനോ, ഒരു ബില്ലടയ്ക്കാനോ മൊബൈൽ ചാർജ് ചെയ്യാനോ സ്വയം സാധിക്കാത്ത വയോധികരുടെ ബുദ്ധിമുട്ടുകൾ നമുക്കറിയാം. ചെറുപ്പക്കാർക്ക് ഇതൊക്കെ സ്വന്തം ഫോണിലൂടെ കഴിയും. അതുകൊണ്ട് മറ്റുള്ളവരുടെ ആവശ്യങ്ങളോടുള്ള അവരുടെ സെൻസിറ്റിവിറ്റി തീർത്തും ഇല്ലാതായിരിക്കുന്നു.

അതുകൊണ്ട് യുവവൈദികരുടെ നേതൃത്വത്തിൽ ചെറുപ്പക്കാരായ യുവജനങ്ങളുടെ ഒരു സന്നദ്ധസംഘം രൂപീകരിച്ചാൽ, ഇതുപോലെ ദുരന്തനിവാരണം, അടിയന്തിരസഹായം, വൃദ്ധജനങ്ങൾക്ക് കൈത്താങ്ങൽ എന്നിവ നിഷ്പ്രയാസം ചെയ്തുകൊടുക്കാം. ഒരാൾക്കു സൗകര്യപ്പെട്ടില്ലെങ്കിൽ മറ്റൊരാൾക്കു സാധിക്കുംവിധം ക്രമീകരിക്കാം. മാത്രമല്ല മനുഷ്യർക്കു എന്തെങ്കിലും സേവനം ചെയ്തുകൊടുക്കണം എന്ന് ആത്മാർത്ഥമായി ആഗ്രഹിക്കുന്ന ചെറുപ്പക്കാരുണ്ട്. അവർക്ക് അൽപ്പം ഓറിയന്റേഷനും നേതൃത്വവും വൈദികരും ഇടവക ഭരണസമിതിയും കൊടുത്താൽ മാത്രം മതി. ഈ കലുഷമായ കോവിഡ് കാലത്തും അതിനുശേഷവും അവർക്ക് അത് ചെയ്യാൻ സന്തോഷം മാത്രമേ ഉണ്ടാവൂ. അവരുടെ ക്രിയാത്മകമായ ഊർജ്ജത്തെയും ആദർശപൂർണ്ണമായ സ്വപ്നങ്ങളെയും സാക്ഷാൽക്കരിക്കാൻ ക്രിസ്തീയ സഭകൾക്ക് ശേഷിയും ചുമതലയുമുണ്ട്. അതിനു പകരം സോഷ്യൽ മീഡിയയിലൂടെയും മറ്റും തീർത്തും നിർഭാഗ്യകരമായ വിദ്വേഷ വിഷം പടർത്താൻ അവർ ആയുധമായി തീർന്നാൽ അത് വലിയ സാമൂഹ്യതിന്മയാണ്. വരുംതലമുറകളെയും അവരുടെ നല്ല സ്വപ്നങ്ങളെയും കോട്ടിക്കളയാൻ നമുക്ക് അവകാശമില്ലല്ലോ.

ഒരുദാഹരണം സൂചിപ്പിച്ചു എന്നേയുള്ളൂ. ഇതുപോലെ എത്രയോ മഹത്തായ കാര്യങ്ങളിലേക്ക് നമുക്ക് യുവജനങ്ങളെ നയിക്കാനാവും.




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



പൗരസ്ത്യ ആരാധന

# ഓർത്തഡോക്സ് ആരാധനാവത്സരം

ഫാ. ഡോ. ജോസഫ് ചീരൻ

അദ്ധ്യായം 4

## ദനഹാകാലം

നമ്മുടെ കർത്താവിന്റെ ജനനം മുതൽ വലിയ നോമ്പിന്റെ ആരംഭം വരെയുള്ള കാലത്തെ ദനഹാകാലം എന്ന് വിളിക്കുന്നു. ഈ കാലത്തിൽ ഏഴ് ഞായറാഴ്ചകൾ ആണ് ഉള്ളത്. ആദ്യ നൂറ്റാണ്ടുകളിൽ യൽദായും ദനഹായും വ്യതിരിക്ത പെരുനാളുകളായി ആഘോഷിക്കപ്പെട്ടിരുന്നില്ല. ഉദയത്തിന്റെ പെരുനാൾ എന്ന നിലയിൽ രണ്ടും ഒന്നിച്ച് ആഘോഷിക്കപ്പെട്ടിരുന്നതായി വി. മാർ അപ്രേം (4-ാം നൂറ്റാണ്ട്) സാക്ഷിക്കുന്നുണ്ട്.

അന്ത്യോഖ്യൻ ആണ്ടുതക്സാ മലങ്കരസഭയിൽ പ്രചരിച്ച 19-ാം നൂറ്റാണ്ടിനു മുമ്പ് കണ്ടനാട് പടിയോലയിലൂടെ നാം സ്വീകരിച്ച 'യാക്കോബായ' ആണ്ടുതക്സായിൽ യൽദാപ്പെരുന്നാളിന് ഒരു പ്രത്യേക ശുശ്രൂഷാക്രമം കിടപ്പുണ്ട്. 1950 വരെയും പഴയ തലമുറയിലെ പട്ടക്കാർ അസ്തമിക്കുന്നതുവരെയും പഴയ പള്ളികളിൽ ആ ശുശ്രൂഷാക്രമം ഉപയോഗിച്ചിരുന്നു. ഇപ്പോഴത്തെ ക്രമത്തിൽ കാണുന്ന സ്ലീബാ ആഘോഷമൊന്നും അതിൽ കാണുന്നില്ല. പ്രദക്ഷിണം കഴിഞ്ഞ് അര മണിക്കൂർ നേരം തീജ്വാലക്കുഴിയുടെ പടിഞ്ഞാറുഭാഗത്തു നിന്ന് നടത്തുന്ന ആ ശുശ്രൂഷ ആ ദിവസത്തിന്റെ ആരാധനയെ പ്രസക്തമാക്കുന്നു. തണുപ്പുള്ള പാതിരാത്രിയിൽ കേട്ട സ്വർഗ്ഗീയ സംഗീതവും കിഴക്ക് പ്രത്യക്ഷപ്പെട്ട അതുല്യശോഭയുള്ള നക്ഷത്രവും ഈ ഉദയത്തിന്റെ ശുശ്രൂഷയിൽ ആരാധകരുടെ മനസ്സിൽ നിറയുന്നു. 'ആ സ്ഥലം നമുക്ക് പോയി കാണാം' എന്ന് പറഞ്ഞ ഇടയന്മാരുടെ യാത്രയിൽ പ്രദക്ഷിണത്തിലൂടെ നാം പങ്കുചേരുന്നു. ആശ്ചര്യകരമായ ഈ ഉദയത്തെപ്പറ്റി പ്രവാചകന്മാർ നൂറ്റാണ്ടുകൾക്കു മുമ്പു നടത്തിയ പ്രതീകാത്മകമായ ദീർഘദർശനങ്ങൾ കേൾക്കുന്നു. 'ദൈവമേ, നീ പ്രകാശമാകുന്നു; നിന്റെ പ്രകാശത്താൽ ഞങ്ങളെ പ്രകാശിപ്പിക്കേണമേ' എന്ന് പട്ടക്കാരൻ മൂന്ന് വട്ടം ചൊല്ലുന്ന പെസ്ഗോമോ ഏറ്റുചൊല്ലി തീജ്വാല ജ്വലിപ്പിക്കുന്നതിലൂടെ പൊള്ളുന്ന അഗ്നിയായ ശിശുവിന്റെ സാന്നിധ്യത്തെ മേൽക്കൂരയില്ലാത്ത കല്ലടാവിൽ നാം അനുഭവിച്ചറിയുന്നു. വിദ്വാന്മാരെപ്പോലെ ആ ജ്വാലയെ വലംവെച്ച് കുന്തുരുക്കം കാഴ്ചയായി സമർപ്പിച്ച് ശുശ്രൂഷ അവസാനിക്കുന്നു. തണുപ്പ് അസഹ്യമായതിനാൽ ഈ ശുശ്രൂഷയിലെ മിക്ക ഭാഗങ്ങളും പള്ളിയകത്തുവെച്ച് നടത്തി അതിന്റെ അവസാനഭാഗമായ ശ്ലീഹാവായന മുതലുള്ള ഭാഗങ്ങൾ മാത്രം പുറത്ത് വെച്ച് നടത്തുവാൻ അന്ത്യോഖ്യൻ സഭ നിശ്ചയിച്ചതുമൂലം അവർ പരിഷ്ക്കരിച്ചതിന്റെ ഭാഗമാകാം ഇന്നത്തെ ക്രമം. ഫലത്തിൽ അത് ഒരു 'തീകായൽ' ക്രമം മാത്രമായിത്തീരുന്നുവോ എന്ന് അനേകർ സംശയിക്കുന്നുണ്ട്. ഊഷ്മളവും ജ്വലിക്കുന്നതും ഊർജ്ജം നിറഞ്ഞതുമായ ഓർമ്മയായി ഈ ക്രിസ്തുസംഭവം പുതിയ ആരാധനാവർഷത്തെ സജീവ അനുഭവമാക്കി നൽകുന്നു. ചാരം മൂടിക്കിടന്ന അനുഭവത്തെ ഊതി ശോഭയുള്ള കനൽ ആക്കി മാറ്റുന്ന ഈ പെരുന്നാളിന്റെ ദൃശ്യവിസ്മയം അത്ഭുതമായ ദിവ്യജനനത്തെ ഏറ്റുവാങ്ങുവാനും സംവഹിക്കുവാനും പ്രാപ്തി നൽകും.

പെരുന്നാൾ മുറയനുസരിച്ച് ഇന്നത്തെ രാഗം ഒന്ന് ആണ്. രാഗചക്രത്തിന്റെ രണ്ടാംഘട്ടം ഇതോടെ ആരംഭത്തിന് സജ്ജമാകുന്നു. ക്രിസ്തുവിന്റെ ആഗമനത്തോടെ കാലത്തെ പഴയനിയമകാലം എന്നും പുതിയനിയമകാലം എന്നും വിഭജിക്കുന്നു (ബി.സി., എ.ഡി.). ഒരു പുത്തൻ യുഗം ആരംഭിക്കുന്നതിനാൽ ഇന്നേദിവസം ആരാധനയ്ക്ക് ഒന്നാം രാഗം ക്രമീകരിച്ചതിൽ അർത്ഥഗാംഭീര്യം ധ്വനിക്കുന്നു. ആരാധനാവർഷത്തിന് ക്രിസ്തുസംഭവങ്ങൾ നിയാമകം ആയിരിക്കുന്നതിനാൽ പ്രകടമായ ആദ്യത്തെ ക്രിസ്തുസംഭവമായി ആഗമനപ്പെരുന്നാളിന് ഒന്നാം രാഗം ക്രമീകരിച്ചതിലെ ഔചിത്യം അനുക്തസിദ്ധമാണ്.

വായനകൾ: ഉല്പത്തി 21:1-8. വാഗ്ദത്തപുത്രനായ ഇസഹാക്കിന്റെ ജനന വൃത്താന്തം ഇതിൽ വിവരിക്കുന്നു.




ഇയ്യോബ് 19:21-20:4. ദൈവത്തെ സ്വന്തം കണ്ണുകൊണ്ട് കാണുമെന്ന ഇയ്യോബിന്റെ പ്രതീക്ഷ ഇവിടെ കേൾക്കാം.

യോശുവാ 24:21-26. ഞങ്ങൾ യഹോവയെ ആരാധിക്കുമെന്ന ജനഹിതത്തെ അടിസ്ഥാനമാക്കി യോശുവാ ഉടമ്പടി തയാറാക്കി.

2 രാജാ. 4:8-11. ശൂനേംകാരിക്ക് ഒരു മകൻ ഏലീശായുടെ പ്രവചനപ്രകാരം ജനിക്കുന്നു.

1 ശമുവേൽ 1:19-23. അത്ഭുതകരമായി ശമുവേൽ ജനിക്കുന്നു.

മീഖാ 5:1-8. മശിഹായുടെ പിറവി ബേത്‌ലഹേമിൽ എന്ന് പ്രവചനം.

സഖറിയാ 2:10-3:10. 'ഞാൻ നിന്റെ മദ്ധ്യേ വസിക്കും' എന്ന പ്രവചനം നിവൃത്തിയാവുന്നു.

എറമിയാ 23:5-9. 'ദാവീദിന് നീതിയുള്ള ശാഖയെ ഉത്ഭവിപ്പിക്കും' എന്ന പ്രവചനം നിറവേറുന്നു.

ദാനിയേൽ 2:31-47. ദാനിയേലിന്റെ സ്വപ്നവ്യാഖ്യാനം, വലിയ രാജത്വം പ്രത്യക്ഷമാകും.

ഹസ്കിയേൽ 37:15-28. 'എന്റെ നിവാസം അവരോടുകൂടെയുണ്ടാവും' എന്ന പ്രവചനം നിറവേറുന്നു.

ഏശായ 9:1-7. 'നമുക്ക് ഒരു ശിശു ജനിച്ചിരിക്കുന്നു' എന്ന പ്രവചനം നിറവേറുന്നു.

1 യോഹ. 1:1-2:6. ദൈവം വെളിച്ചം ആകുന്നു.

ഗലാത്യർ 3:23-26; 29, 4:1-7; എഫേസ്യർ 3:20-21. കാലസമ്പൂർണ്ണതയിൽ പുത്രൻ സ്ത്രീയിൽ നിന്ന് ജനിച്ചു.

ഏവൻഗേലിയോൻ: സന്ധ്യ. യോഹന്നാൻ 1:1-17.
രാത്രി: വി. ലൂക്കോസ് 2:1-14.
പ്രഭാതം. വി. ലൂക്കോസ് 2:15-28.
വി. മത്തായി 2:1-12.

പെസ്ഗോമോകൾ: സങ്കീ. 2:7, 87:5, 110:3.

'യഹോവ എന്നോട് അരുളിച്ചെയ്തത്: നീ എന്റെ പുത്രൻ; ഇന്ന് ഞാൻ നിന്നെ ജനിപ്പിച്ചിരിക്കുന്നു.'

യേശുവിന്റെ പിറവിയെപ്പറ്റിയുള്ള ദീർഘദർശനം.

'ഇവനും അവനും അവിടെ ജനിച്ചു എന്ന് സീയോനെക്കുറിച്ച് പറയുന്ന അത്യുന്നതൻ തന്നെ അതിനെ സ്ഥാപിച്ചിരിക്കുന്നു.'

'നീ മല്ക്കീസദെക്കിന്റെ ക്രമപ്രകാരം എന്നേക്കും ഒരു പുരോഹിതൻ ആകുന്നു.'

ദൈവമാതാവിനോടുള്ള വചനിപ്പ് മാർച്ച് 25 എന്ന് സ്ഥിരീകരിക്കപ്പെട്ടതോടെ ജനപ്പെരുന്നാൾ ഒമ്പത് മാസങ്ങൾക്കുശേഷം ഡിസംബർ 25 എന്ന് അംഗീകരിക്കപ്പെട്ടു. എ.ഡി. 407-ൽ സ്വർണ്ണനാവുകാരനായ ഈവാനിയോസ് ആണ് ഡിസംബർ 25-നെപ്പറ്റി ആദ്യം പ്രസ്താവിച്ച് കാണുന്നത്. പൗരസ്ത്യ സഭയിലും കിഴക്കൻ സഭകളിലും ഈ തീയതിയിലെ ആഘോഷം ആരംഭിച്ചത് പല കാലങ്ങളിലായിട്ടാണ്. ക്രിസ്തുവിന്റെ ജനനം അതിശൈത്യമുള്ള ഒരു രാത്രിയിൽ ആയിരുന്നു. അട്ടിടയന്മാർ അനുഭവിച്ച ആ ശൈത്യം അന്നത്തെ ആരാധനയിലൂടെ നാം അനുഭവിക്കുന്നു. അന്ധകാരയുഗം പ്രകാശത്തെ പ്രസവിച്ചു എന്ന സത്യത്തിന് ഈ ആരാധനയിലൂടെ വിശ്വാസികൾ സാക്ഷികളാകുന്നു.

### ദൈവമാതാവിന്റെ പുകഴ്ച

ക്രിസ്തുസഭയിൽ ഒട്ടേറെ ശുദ്ധിമാന്മാരും ശുദ്ധിമതികളും ഉണ്ട്. അവരുടെ നിരയിൽ ഒന്നാം സ്ഥാനം ദൈവമാതാവിനാണ്. ദൈവത്തെ വഹിച്ചവൾ എന്ന ബഹുമതിയാണിതിന് ഹേതു. ആരുടെ നാമത്തിൽ ദേവാലയം സ്ഥാപിച്ചാലും അതിന്റെ മുദ്രണത്തിൽ ദൈവമാതാവിനെ മദ്ധ്യസ്ഥയായി പ്രഖ്യാപിക്കുന്ന പതിവ് നമുക്കുണ്ട്. ഒന്നിലേറെ ത്രോണോസുകളുള്ള പള്ളിയിൽ ഒരു ത്രോണോസ് ദൈവമാതാവിന്റെ നാമത്തിലായിരിക്കണമെന്ന് നിശ്ചയിക്കപ്പെട്ടിരിക്കുന്നു. കത്തോലിക്കാ സഭയുടെ അമലോത്ഭവ സിദ്ധാന്തം നമുക്കില്ല. ക്രിസ്തുവിന്റെ അമ്മ എന്ന ന്യൂനീകരണവും നമുക്കില്ല. ദൈവകൃപയിൽ ശുദ്ധീകരിക്കപ്പെട്ട വചനമാം ദൈവത്തിന് മാതാവായി ത്തീർന്നവൾ എന്ന അർത്ഥത്തിൽ 'തെയോടോക്കോസ്' എന്ന ബഹുമതിയാണ് സാർവത്രിക സുന്നഹദോസിന്റെ തീരുമാനപ്രകാരം നാം സ്വീകരിക്കുന്നത്. മരിച്ച് അടക്കപ്പെട്ടു എങ്കിലും ദ്രവത്വം കാണാതെ ആ ശരീരം സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു എന്ന വിശുദ്ധ പാരമ്പര്യത്തിന് ഈ വിശ്വാസം നിദാനമായിരിക്കുന്നു. ശ്ലീഹന്മാർ സ്ഥാപിച്ച ആദ്യകാല ദേവാലയങ്ങളെല്ലാം ദൈവമാതാവിന്റെ നാമത്തിലും മദ്ധ്യസ്ഥതയിലും ആയിരുന്നു. മലങ്കരസഭയിൽ അപ്രകാരം പാലൂർ-ചാട്ടുകുളങ്ങരയിൽ സ്ഥാപിച്ച ദേവാലയവും ഈ നാമത്തിൽ തന്നെയായിരുന്നു. വി. കുറിയാക്കോസ് സഹദായുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ട ചാവക്കാട് (പാലയൂർ) പള്ളി മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ചതല്ല എന്ന് നിരീക്ഷിക്കുവാൻ ഇതാണ് കാരണം. വി. കുറിയാക്കോസ് സഹദാ എ.ഡി. 304-ൽ ആണല്ലോ വധിക്കപ്പെട്ടത്.

ദൈവമാതാവിന്റെ പെരുനാളുകൾക്ക് പൊതുവിൽ ഉപയോഗിക്കുന്ന ഒന്നാം രാഗമാണ് ഈ ദിവസത്തെ രാഗം. കുഞ്ഞിനെ കൈകളിലേന്തുന്ന അമ്മ. ഇതാണ് നാം സ്വീകരിക്കുന്ന മാതാവിന്റെ ഐക്കൺ. തിരുഹൃദയം രേഖപ്പെടുത്തിയ ഐക്കൺ നമുക്ക് സ്വീകാര്യമല്ല. യേശുവിനെ ആത്മീയമായി സംവഹിക്കുവാനുള്ള പ്രേരണ ഈ പെരുന്നാൾ വിശ്വാസികൾക്ക് പ്രദാനം ചെയ്യുന്നു. കത്തോലിക്കാ സഭയിലെ പോലെ സഹരക്ഷക എന്ന ബഹുമതി മറിയാമിന് നാം നൽകുന്നില്ല. അവളിൽനിന്ന് ദൈവപുത്രൻ ജനിച്ചതിനാൽ സർവ വിശുദ്ധന്മാർക്കും ഉപരിയായ സ്ഥാനം സഭ ആദരപൂർവ്വം നൽകിയിരിക്കുന്നു. സൗമ്യത, താഴ്മ, നിർമ്മലത, സ്വയപരിത്യാഗം തുടങ്ങിയ ദൈവികമൂല്യങ്ങൾ വളർത്തിയെടുക്കുവാൻ മാതാവിനെ സഭ മാതൃകയാക്കുന്നു. ആ മാതൃകയെ പകർത്തുന്നതിലൂടെ നമ്മുടെ ആത്മീയ ജീവിതം കൂടുതൽ വളർച്ച പ്രാപിക്കുന്നു. ദരിദ്രരോടും സമൂഹത്തിലെ പാർശ്വവത്ക്കരിക്കപ്പെട്ടവരോടും താദാത്മ്യം പ്രാപിക്കുവാനുള്ള പ്രേരണ നൽകുന്നതിൽ പിറവിയുടെ പെരുനാളിനോടൊപ്പം മാതാവിന്റെ പുകഴ്ചയുടെ പെരുനാളും വിശ്വാസികളെ പ്രചോദിപ്പിക്കുന്നു. മറിയാം ദേവാലയത്തിൽ വളർന്നവൾ ആണ് എന്ന കാര്യം ഇവിടെ ഓർക്കാം.

വായനകൾ: പുറപ്പാട് 3:1-10, 1 ശമു. 4:4-8, ഹസ്കിയേൽ 44:1-12, ഏശായ 8:1-10, പ്രക്സിസ് 7:11-29, റോമർ 15:1-13, വി. മത്തായി 2:13-18, വി. മർക്കോസ് 6:1-6, വി. മത്തായി 2:13-18 (വി. ലൂക്കോസ് 8:16-21).

പെസ്ഗോമോ. സങ്കീർത്തനം 45:12, 13; 45:9.

**ദൈവമാതാവിനോടുള്ള വചനിപ്പ് മാർച്ച് 25 എന്ന് സ്ഥിരീകരിക്കപ്പെട്ടതോടെ ജനപ്പെരുന്നാൾ ഒമ്പത് മാസങ്ങൾക്കുശേഷം ഡിസംബർ 25 എന്ന് അംഗീകരിക്കപ്പെട്ടു. എ.ഡി. 407-ൽ സ്വർണ്ണനാവുകാരനായ ഈവാനിയോസ് ആണ് ഡിസംബർ 25-നെപ്പറ്റി ആദ്യം പ്രസ്താവിച്ച് കാണുന്നത്. പൗരസ്ത്യ സഭയിലും കിഴക്കൻ സഭകളിലും ഈ തീയതിയിലെ ആഘോഷം ആരംഭിച്ചത് പല കാലങ്ങളിലായിട്ടാണ്. ക്രിസ്തുവിന്റെ ജനനം അതിശൈത്യമുള്ള ഒരു രാത്രിയിൽ ആയിരുന്നു. അട്ടിടയന്മാർ അനുഭവിച്ച ആ ശൈത്യം അന്നത്തെ ആരാധനയിലൂടെ നാം അനുഭവിക്കുന്നു. അന്ധകാരയുഗം പ്രകാശത്തെ പ്രസവിച്ചു എന്ന സത്യത്തിന് ഈ ആരാധനയിലൂടെ വിശ്വാസികൾ സാക്ഷികളാകുന്നു.**

'സോർനിവാസികൾ, ജനത്തിലെ ധനവാന്മാർ തന്നേ, കാഴ്ചവെച്ച് നിന്റെ മുഖപ്രസാദം തേടും; അന്തഃപുരത്തിലെ രാജകുമാരി ശോഭാപരിപൂർണ്ണയാകുന്നു. അവളുടെ വസ്ത്രം പൊൻകസവുകൊണ്ടുള്ളത്.'

'നിന്റെ സ്ത്രീരത്നങ്ങളുടെ കൂട്ടത്തിൽ രാജകുമാരികൾ ഉണ്ട്. നിന്റെ വലത്തുഭാഗത്ത് രാജ്ഞി ഓഫീർതങ്കം അണിഞ്ഞുനിൽക്കുന്നു.'

യേശുവിനെ അർത്ഥപൂർണ്ണമായി ഉൾക്കൊണ്ട് ശോഭിച്ച മറിയം സഭാംഗങ്ങൾക്ക് പ്രചോദനവും വെല്ലുവിളിയും ഉയർത്തുന്ന സ്മരണയായി ദനഹാ കാലം അവതരിപ്പിക്കുന്നു. ഈ കാലം സഭാംഗങ്ങളോട് ആവശ്യപ്പെടുന്നത് പ്രകാശത്തിന്റെ പൂർണ്ണതയിലേക്ക് വളരുവാനാണല്ലോ.

### ഡിസംബർ 27 - ശിശുവധപ്പെരുനാൾ

യേശുവിനെപ്രതി വധമേറ്റ എണ്ണമറ്റ ശിശുക്കൾ രക്തസാക്ഷികളായി ആദരിക്കപ്പെടുന്നു. അറിഞ്ഞും അറിയാതെയും ദൈവരാജ്യത്തെപ്രതി ത്യാഗം സഹിക്കുവാൻ ഈ ശിശുസഹദേന്മാർ നമ്മെ പ്രചോദിപ്പിക്കുന്നു. മോശയുടെ പിറവിയുടെ കാലത്ത് ഈജിപ്തിൽ നടന്ന ശിശുവധം ഇവിടെ ഓർക്കാവുന്നതാണ്. ശ്രേഷ്ഠമായ കാരണങ്ങൾക്കുവേണ്ടി മരണം അടക്കമുള്ള ത്യാഗങ്ങൾ സഹിക്കുവാനുള്ള ശീലം ഒരു ക്രൈസ്തവ മൂല്യമാണ്. നാം നിൽക്കുന്നത് അപ്രകാരമുള്ള എത്രയോ ഭൂതകാല സഹദേന്മാർ ചെയ്ത ത്യാഗത്തിന്റെയും മരണത്തിന്റെയും ഉറപ്പുള്ള മണ്ണിലാണ്. പുനരുത്ഥാന പ്രതീക്ഷയിൽ വധമേറ്റ സഹദേന്മാർ നമുക്ക് പ്രചോദനമാകണം. എല്ലാ വിശുദ്ധന്മാരുടെയും രക്തസാക്ഷികളുടെയും പെരുനാളുകൾ എന്നപോലെ ശിശുവധപെരുനാളിലും എട്ടാം രാഗം ഉപയോഗിക്കുന്നു.

വായനകൾ: പുറപ്പാട് 1:1-22, ഏറമിയാ 30:15-25, ഹസ്കിയേൽ 5:5-17, ഏശായ 60:8-15, പ്രക്സീസ് 7:11-29, റോമർ 15:1-13, വി. മത്തായി 2:13-18, വി. മർക്കോസ് 6:1-6, വി. മത്തായി 2:13-18.

പെസ്ഗോമോ. സങ്കീ. 79:2, സങ്കീ. 79:3

"അവരുടെ രക്തം വെള്ളംപോലെ അവർ യെരുശലേമിന് ചുറ്റും ചിന്തിക്കളഞ്ഞു. അവരെ കുഴിച്ചിടുവാൻ ആരും ഉണ്ടായിരുന്നില്ല."

"അവർ നിന്റെ ദാസന്മാരുടെ ശവങ്ങൾ ആകാശത്തിലെ പക്ഷികൾക്കും നിന്റെ വിശുദ്ധന്മാരുടെ മാംസം കാട്ടുമൃഗങ്ങൾക്കും ഇരയാക്കി കൊടുത്തിരിക്കുന്നു."

### A. യൽദായ്ക്ക് ശേഷം ഒന്നാം ഞായർ

യേശുവിന്റെ പിറവി നമുക്ക് നൽകിയ പ്രകാശത്തെയും ഊർജ്ജത്തെയും ഇല്ലായ്മ ചെയ്യുവാൻ ശ്രമിക്കുന്ന പരിതോവസ്ഥകളെ വിജയപൂർവ്വം നേരിടുവാൻ യേശുവിന് എന്നപോലെ സ്വർഗ്ഗീയ കരുതൽ നമുക്കും ലഭിക്കുമെന്ന വിശ്വാസം ക്രിസ്തീയ ജീവിതത്തിൽ നമുക്ക് ധൈര്യവും ബലവും തരണം. ക്രിസ്തീയജീവിതം അനായാസമായ ഒന്നല്ല എന്ന തിരിച്ചറിവ് യേശുവിന്റെ ജീവിതത്തിൽനിന്ന് പഠിക്കാൻ കഴിയുന്നു. ദുഃഖങ്ങളില്ലായ്മയല്ല, ദുഃഖങ്ങളിൽ നിന്നുള്ള സ്വർഗ്ഗീയ പരിരക്ഷണത്തിൽ വിശ്വാസം അർപ്പിക്കുവാൻ വിശ്വാസി ഈ കാലത്തിലും പരിശീലിക്കേണ്ടിയിരിക്കുന്നു. വേട്ടയാടലിന്റെ നിഴലിലൂടെയാണല്ലോ ക്രിസ്തു തന്റെ ബാല്യകാലം കഴിച്ചുകൂട്ടിയത്.

സ്വന്തം സുഖജീവിതത്തെ നോമ്പിലൂടെ ഒരു പരിധിവരെ ത്യജിച്ച് പ്രകാശമക്കളായി - ദൈവമക്കളായിത്തീർന്ന വിശ്വാസികൾക്ക് ഇരുട്ടിന്റെ തിന്മയുടെ

ആധിപത്യത്തോടുള്ള പോരാട്ടം വിജയകരമായി തുടരുവാൻ ക്രിസ്തുവിന്റെ ബാല്യകാലാനുഭവങ്ങൾ പ്രേരണ നൽകുന്നു.

വായനകൾ: വി. ലൂക്കോസ് 2:44-52, വി. മർക്കോസ് 6:1, വി. ലൂക്കോസ് 2:39-52.

ഉൽപത്തി 37:13-28, സഖറിയാ 8:3-8, ഏശായ 5:20-30.

പ്രവൃത്തി 16:6-10, 1 കൊരി. 10:1-13, വി. മത്തായി 2:9-15, 19-23.

പെസ്ഗോമോ. സങ്കീ. 72:10. 'തർശീശിലെയും ദ്വീപുകളിലെയും രാജാക്കന്മാർ കപ്പം കൊണ്ടുവരട്ടെ; ശേബായിലെയും സെബയിലെയും രാജാക്കന്മാർ കാഴ്ചകൾ കൊണ്ടുവരട്ടെ' (പെസ്ഗോമോ).

ദനഹാകാലത്തിലെ ആദ്യ ഞായർ ആയതിനാൽ രാഗചക്രത്തിന്റെ രണ്ടാം ഘട്ടം ആരംഭിക്കുന്നു. നിറം ഒന്ന്.

**ജനുവരി 1. ചേലാകർമ്മം, ആണ്ടാരംഭം**

മാർ ബസ്സേലിയോസ്, മാർ ഗ്രീഗോറിയോസ് തുടങ്ങി സകല വിശുദ്ധ പിതാക്കന്മാരുടെയും മല്പാന്മാരുടെയും ഓർമ്മ.

പിറവിയുടെ പെരുന്നാൾ കഴിഞ്ഞ് കൃത്യം എട്ടാം ദിവസം ആണ് ജനുവരി ഒന്നാം തീയതി. യഹൂദ മതാചാരപ്രകാരം ആൺകുഞ്ഞുങ്ങൾ ഒക്കെയും പരിച്ഛേദന ഏറ്റ് സഭാംഗത്വം സ്വീകരിക്കുന്ന അനുഷ്ഠാനമാണത്. ന്യായപ്രമാണത്തെ തന്നിൽ നിറവേറ്റുവാൻ വന്ന ക്രിസ്തു ആ നിയമപ്രകാരം പരിച്ഛേദനയ്ക്ക് വിധേയനാവുന്നു. മതജീവിതത്തിൽ അച്ചടക്കത്തിന് വലിയ സ്ഥാനമാണുള്ളത്. പ്രകാശത്തിലേക്കുള്ള - പൂർണ്ണതയിലേക്കുള്ള വളർച്ചയിൽ അച്ചടക്കം പരിപാലിക്കുവാൻ പ്രേരണ ലഭിക്കുന്നു. സഭയുടെയും ഭരണകൂടത്തിന്റെയും നിയമങ്ങൾ കർത്താവ് അനുസരിക്കുകയും അവയ്ക്ക് പുതിയതും മനുഷ്യനന്മയ്ക്ക് കൂടുതൽ അനുയോജ്യവുമായ വ്യാഖ്യാനങ്ങൾ അവതരിപ്പിക്കുകയും ചെയ്തു.

നമ്മുടെ പ്രകാശത്തിലൂടെയുള്ള വളർച്ചയിൽ പ്രകാശം പരത്തിയ വഴിവിളക്കുകൾ ആണ് മാർഗ്ഗദർശികളായ മല്പാന്മാർ. അവരുടെ മാതൃകകൾ വിശ്വാസികളുടെ ആത്മീയജീവിതവികാസത്തിന് ധൈര്യവും മാതൃകയും നൽകുന്നു. ക്രിസ്തുസംഭവങ്ങളെ യഥോചിതം വ്യാഖ്യാനിച്ചുതന്ന പിതാക്കന്മാർ നമുക്കു മുമ്പേ ഈ പാതയിൽ നടന്നവർ ആണെന്നത് എത്രയോ പ്രചോദനകരം. വി. പിതാക്കന്മാരുടെ പെരുന്നാൾ ആകയാൽ രാഗം എട്ട് ആണ്. അബ്രഹാമിൽ ആരംഭിച്ച വാഗ്ദത്തത്തിന്റെ അടയാളമായിരുന്നുവല്ലോ പരിച്ഛേദന. ക്രിസ്തീയ ജീവിതവും ഒരു ഉടമ്പടിയുടെ പശ്ചാത്തലത്തിലാണ് മുന്നേറുന്നത് എന്ന് ഓർക്കാം.

വായനകൾ: ഉല്പത്തി 17:9-27, 1 ശമു. 14:27-34, ഏശായ 44:25-30, പ്രക്സീസ് 7:2-10, റോമർ 2:27-3:7, വി. യൂഹാനോൻ 10:1-16, വി. ലൂക്കോസ് 2:20, 4:14-30, വി. യോഹ. 15:8-19.

പെസ്ഗോമോ. 117:24, സങ്കീ. 48:4. 'ഒരു നദി ഉണ്ട്. അതിന്റെ തോടുകൾ ദൈവനഗരത്തെ അത്യുന്നതന്റെ വിശുദ്ധനിവാസത്തെ തന്നെ സന്തോഷിപ്പിക്കുന്നു.'

**ദനഹാപ്പെരുന്നാൾ**

ദനഹാ എന്ന പദത്തിന് ഉദയം എന്നാണർത്ഥം. യോർദ്ദാൻ നദിയിൽ യേശുവിന്റെ മാമ്മൂദീസാവേളയിൽ വി. ത്രിത്വം പ്രകാശിതമായി. 'സ്ത്രീയുടെ സന്തതി നിന്റെ തല തകർക്കും' എന്ന് ഏദനിൽ വെച്ച് യഹോവയാം ദൈവം സർപ്പത്തിന്മേൽ ചൊരിഞ്ഞ ശാപം യോർദ്ദാനിലെ സ്നാനം മൂലം നിറവേറി. ദനഹായുടെ ശുശ്രൂഷയിലും മാമ്മൂദീസായിലെ വെള്ളത്തിന്മേലുള്ള പ്രാർത്ഥനയിലും ഈ ശാപനിവൃത്തി സ്മരിക്കപ്പെടുന്നുണ്ട്. മനുഷ്യശരീര നിർമ്മിതിയിലെ പഞ്ചഘടകങ്ങളിൽ പ്രധാനഘടകം വെള്ളം ആണ്. മണ്ണ്, തേജസ്സ്, വായു, ആകാശം എന്നിവയാണ് മറ്റ് നാല് ഘടകങ്ങൾ. ഈ പഞ്ചഭൂതങ്ങളിൽ സാത്താൻ വസിക്കുന്നു എന്നും പാപവാസനയുടെ അടിസ്ഥാനകാരണം അതാണെന്നും മാമ്മൂദീസായിൽ പങ്കാളികൾ ആകുന്നതിലൂടെ ക്രിസ്തു എന്ന പോലെ നാമും സാത്താന്റെ തല - നമ്മിലെ പഞ്ചഭൂതങ്ങളിൽ ഒളിച്ചിരിക്കുന്ന സാത്താന്റെ തല - തകർക്കുകയാണ് ചെയ്യുന്നത്. സാത്താൻ തല തകർന്ന നിലയിൽ നമ്മിൽ വസിക്കുന്നു എങ്കിലും അവന്റെ ബലം കുറഞ്ഞിരിക്കുന്നു. മരുഭൂമിയിൽ വച്ച് കർത്താവ് അവന്റെ പരീക്ഷകളെ ജയിച്ചതുപോലെ നമുക്കും സാത്താന്യ പ്രലോഭനങ്ങളെ വിജയകരമായി മറികടക്കുവാൻ സാധിക്കും. മാമ്മൂദീസായിൽ നിന്ന് നാം പ്രാപിക്കുന്ന ആത്മാവിൽ നിന്നുള്ള ജനനവും വി. മൂറോൻ അഭിഷേകത്തിന്റെ പടച്ചട്ടയും സാത്താനുമായുള്ള യുദ്ധത്തിൽ, നാം ആഗ്രഹിക്കുന്നുവെങ്കിൽ, നമുക്ക് വിജയം നേടാനുള്ള ശക്തിയായ ആയുധങ്ങളാണ്. ദനഹാകാലം ഈ വസ്തുത നമ്മെ നിരന്തരം ഓർമ്മപ്പെടുത്തുന്നു. പഴയ മനുഷ്യനെ ഉരിഞ്ഞുകളഞ്ഞ്, പഴയ മനുഷ്യനെ അവന്റെ ജഡാഭിലാഷങ്ങളോടൊപ്പം കുഴിച്ചിട്ട്, പുതിയ മനുഷ്യനായി ക്രിസ്തുവിനോടൊപ്പം തേജോമയമായ വസ്ത്രം ധരിച്ച് വെള്ളത്തിൽനിന്ന് കയറിയവരാണ് നാം എന്ന് ആവർത്തിച്ച് ഓർക്കുവാൻ ദനഹാകാലം നമ്മെ സഹായിക്കുന്നു. ക്രിസ്തുവിനെ ധരിച്ചു എങ്കിലും മരുഭൂമിയിലേക്കുപോയ ക്രിസ്തുവിനെ, തകർന്ന തലയോടുകൂടി സാത്താൻ പിൻതുടർന്ന് പരീക്ഷിച്ചതുപോലെ നമ്മുടെ ജീവിതത്തിലും പരീക്ഷകൾ പ്രത്യക്ഷപ്പെടാം. എന്നാൽ നാം പ്രാപിച്ച ക്രിസ്തുവിന്റെ ആത്മാവിൽ പാകപ്പെടുത്തിയ ഇച്ഛാശക്തിയും മനഃശക്തിയും ഉപയോഗിച്ച് അവനെ തോൽപിക്കാമെന്നും നാം ഈ കാലത്ത് ഓർക്കുന്നു.

ക്രിസ്തുവിന്റെ പിറവി കഴിഞ്ഞ് മുപ്പത് വർഷം നാം പതിമൂന്ന് ദിവസങ്ങൾകൊണ്ട് സഞ്ചരിക്കുകയാണ്. ക്രിസ്തുവിന്റെ സ്പർശം യോർദ്ദാനിലെ ജലത്തെ പവിത്രീകരിച്ചതോടെ ഏദൻസംഭവം മൂലം പഞ്ചഭൂതങ്ങളിൽ സംഭവിച്ച വികലതകൾ, വൈകൃതങ്ങൾ ശുദ്ധീകരിക്കപ്പെട്ടു. മാമ്മൂദീസാ ഏറ്റവന്റെ സാന്നിദ്ധ്യം ജീവിതത്തിന്റെ സർവമേഖലകളെയും ശുദ്ധീകരിക്കുവാൻ പര്യാപ്തമായിത്തീരണമെന്ന് അന്നേദിവസം നടത്തുന്ന വെള്ളം വാഴ്വിന്റെ ക്രമം നമുക്ക് സന്ദേശം നൽകുന്നു. ഭൂമിയുടെ ഉപ്പും വെളിച്ചവും വിശുദ്ധിയും ആകാൻ, ഒരു പുതിയ ക്രിസ്തുവിന്റെ സാന്നിധ്യമാകാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു എന്ന സ്മരണ നമ്മെ കൂടുതൽ ജാഗ്രതയോടെ ക്രിസ്തു എന്ന തലയോളം വളരുവാൻ സഹായിക്കും.

പെരുനാൾ മുറയനുസരിച്ച് ദനഹായുടെ രാഗം രണ്ട് ആണ്. അന്ത്യോഖ്യൻ ക്രമം പ്രചരിക്കുന്നതിന് മുമ്പ് മലങ്കരയിൽ പ്രചാരത്തിലിരുന്ന ആണ്ടുതക്സായിലെ ദനഹാ ശുശ്രൂഷയുടെ സംവിധാനം കൂടുതൽ മനോഹരവും പല അംശങ്ങളിലും വി. മൂറോൻ കൂദാശക്രമത്തോട് സദൃശവും ആണ്.

വായനകൾ: ഉല്പത്തി 24:1-29, സംഖ്യ 24:20, 7:15-19, യോശുവാ 4:15-24, 2 ശമുവേൽ 23:13-18, ന്യായാധിപന്മാർ 15:10-20, 2 രാജാ. 2:19-25, 3:13-19, സഖറിയാ 6:9-15, ദാനിയേൽ 12:5-10, ഏറമിയാ 17:5-13, ഹസ്കീയേൽ 47:1-9, ഏശായ 12 മുഴുവൻ, പ്രക്സീസ് 8:25, തീത്തോസ് 2:11, 7:3-7, 1 തീമോ. 1:17, വി. മർക്കോസ് 1:1-11, വി. യൂഹാനോൻ 4:4-30, വി. മത്തായി 3:1-17, വി. ലൂക്കോസ് 3:15-22.

പെസ്ഗോമോ. സങ്കീ. 77:16, 114: 6, 36:9.

'ദൈവമേ വെള്ളങ്ങൾ നിന്നെ കണ്ടു, വെള്ളങ്ങൾ നിന്നെക്കണ്ട് ഭ്രമിച്ചു; ആഴികളും വിറച്ചുപോയി.'

'പർവ്വതങ്ങളേ, നിങ്ങൾ മുട്ടാടുകളെപ്പോലെയും കുന്നുകളേ, നിങ്ങൾ കുഞ്ഞാടുകളെപ്പോലെയും തുള്ളുന്നത് എന്ത്?'

'നിന്റെ പക്കൽ ജീവന്റെ ഉറവ ഉണ്ടല്ലോ. നിന്റെ പ്രകാശത്തിൽ ഞങ്ങൾ പ്രകാശം കാണുന്നു.'

പഞ്ചേന്ദ്രിയങ്ങളിൽ വാഴുന്ന ഭോഗേച്ഛകളെ കീഴ്പെടുത്തിയവരാണെന്ന ഓർമ്മപ്പെടുത്തൽ ജീവിതത്തെ തേജോമയമാക്കുവാൻ സഹായിക്കുന്നു. സമൂഹത്തിന് ഇരുട്ടുകളെയും ഇരുട്ടിന്റെ ശക്തികളെയും ചെറുക്കുവാൻ ധൈര്യം നൽകുന്നു. പാപത്തിന് മരിച്ചവനാണ് താനെന്നും ക്രിസ്തുവിന്റെ പുനരുത്ഥാനത്തിലേക്ക് വീണ്ടും ജനിച്ചവനാണ് താൻ എന്നുമുള്ള സ്വത്വബോധം അവനെ കൂടുതൽ ആഴമുള്ള ക്രിസ്തീയ ജീവിതം നയിക്കുവാൻ പ്രാപ്തനാക്കുന്നു.

**B. യൽദായ്ക്ക് ശേഷം രണ്ടാം ഞായർ**

വായനകൾ: ഉല്പത്തി 37:1-11, 1 ശമു. 2:18-21, ഏശായ 26:1-12, 1 യോഹ. 3:21-24, എബ്രായർ 11:23-31, വി. യൂഹാനോൻ 1:43-51, വി. യൂഹാനോൻ 1:35-51, വി. മത്തായി 2:19-23.

ഞായറാഴ്ച ക്രമത്തിൽ രാഗം രണ്ട്.

**യോഹന്നാൻ സ്നാപകന്റെ ശിരച്ഛേദം (ജനുവരി 7)**

ദനഹാക്കാലം ക്രിസ്തുവിനുവേണ്ടിയും നീതിക്കുവേണ്ടിയും രക്തസാ

ക്ഷിത്വം വരിച്ച നിരവധി വിശുദ്ധന്മാരുടെ ഓർമ്മകൾ നിറഞ്ഞതാണ്. അത് ഒരേസമയം വിശ്വാസികൾക്ക് ധൈര്യം തരുന്നു; മുന്നറിയിപ്പ് തരുന്നു. നമുക്ക് മുമ്പേ ക്രിസ്തുമാർഗ്ഗത്തിൽ ഗമിച്ചവരുടെ പ്രാർത്ഥന നമ്മുടെ വളർച്ചയ്ക്കുള്ള വളവും കോട്ടയും ആയിരിക്കുന്നു.

വായനകൾ: 2 രാജാ. 12:11– അദ്ധ്യായം മുഴുവൻ, ഏറമിയാ 37:12 – ശേഷം, ഏശായ 44:3–8, പ്രക്സീസ് 25:1–10, എഫേസ്യർ 3:1–12, വി. ലൂക്കോസ് 3:1–14, 29; വി. മർക്കോസ് 6:14–29; വി. മത്തായി 14:1–12.

പെസ്ഗോമോ. സങ്കീ. 37:30; 31:18.

"നീതിമാന്റെ വായ് ജ്ഞാനം സംസാരിക്കുന്നു; അവന്റെ നാവ് ന്യായം സംസാരിക്കുന്നു.'

'നീതിമാനെതിരായി ഡംഭത്തോടും നിന്ദയോടും കൂടെ ധാർഷ്ട്യം സംസാരിക്കുന്ന വ്യാജമുള്ള അധരങ്ങൾ മിണ്ടാതായിപ്പോകട്ടെ.'

സഹദേന്മാരുടെ പെരുനാളുകളുടെ രാഗം – എട്ട്.

**സ്തേഫാനോസ് സഹദാ (ജനുവരി 8)**

ക്രിസ്തുസഭയിലെ ആദ്യത്തെ രക്തസാക്ഷി. കല്ലേറു കൊള്ളുമ്പോൾ അദ്ദേഹം പുലർത്തിയ വിശ്വാസദാർഢ്യവും ക്രിസ്തുവിന്റെ മാതൃകയും (ഈ പാപം അവരുടെമേൽ നിറുത്തരുതേ) വിശ്വാസികൾക്ക് മാതൃക.സഹദേന്മാരുടെ ഓർമ്മ – രാഗം 8.

വായനകൾ: ഉല്പത്തി 4:1–15, ഏശായ 37:8–20, ബാറാസീറാ 50:1–20, പ്രവൃത്തി 7:51–8:2, റോമർ 8:35–39, വി. മർക്കോസ് 12:1–12, വി. യോഹന്നാൻ 8:34–59, വി. മത്തായി 23:34–39.

പെസ്ഗോമോ. സങ്കീ. 24:5; സങ്കീ. 31:18.

'അവൻ യഹോവയിൽനിന്ന് അനുഗ്രഹവും തന്റെ രക്ഷയുടെ ദൈവത്തിൽനിന്ന് നീതിയും പ്രാപിക്കും.'

'നീതിമാനെതിരായി ഡംഭത്തോടും നിന്ദയോടും കൂടെ ധാർഷ്ട്യം സംസാരിക്കുന്ന വ്യാജമുള്ള അധരങ്ങൾ മിണ്ടാതായിപ്പോകട്ടെ.'

**C. ദനഹായ്ക്ക് ശേഷം ഒന്നാം ഞായർ**

ദനഹാ കാലത്തിലെ ഓരോ ഞായറാഴ്ചയും ഓരോ പെരുനാളും വിശ്വാസികൾ സ്വീകരിച്ച മാമ്മൂദീസായുടെ അനുഭവത്തെ പുതുക്കുവാൻ സഹായകമായ സന്ദേശങ്ങൾ നൽകുന്നു. മാമ്മൂദീസായിലൂടെ ശിഷ്യത്വത്തിലേക്ക് വിളിക്കപ്പെട്ടിരിക്കുന്നു; മനുഷ്യരെ ആദായപ്പെടുത്തുവാനുള്ള ദൗത്യം ഭരമേൽപിക്കപ്പെട്ടിരിക്കുന്നു. സഭയോടു ചേർന്നുനിന്നുകൊണ്ട് സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവീൻ എന്ന സന്ദേശം സമൂഹത്തിൽ പ്രതിധ്വനിപ്പിക്കുവാൻ ഈ ദിവസങ്ങൾ നമ്മെ ഓർമ്മിപ്പിക്കുന്നു.

വായനകൾ: ഉല്പത്തി 25:19 – അവസാനം വരെ, 2 രാജാ. 3:13–20, 5:8–15, ഏശായ 49:7–13, പ്രക്സീസ് 2:37–47, എഫേസ്യർ 1:3–14, വി. മർക്കോസ് 1:14–34, വി. യൂഹാനോൻ 1:18–28, വി. മത്തായി 4:12–22.

പെസ്ഗോമോ. ദനഹാപ്പെരുന്നാൾ നോക്കുക. ആഴ്ചക്കണക്കിൽ രാഗം 3.

**D. ദനഹായ്ക്ക് ശേഷം രണ്ടാം ഞായർ**

ശിഷ്യത്വത്തിന്റെ ഓർമ്മയും ഉത്തരവാദിത്തവും പുതുക്കപ്പെടുന്നു.

വായനകൾ: ലേവി 22:25 – അവസാനം വരെ, സദൃശ. 8:22–9:10, മീഖാ 4:15–5:8, ഏശായ 51:1–8, 1 പത്രോസ് 3:7–15, എബ്രാ. 1:2–4, വി. യൂഹാനോൻ 1:25–34, വി. യൂഹാനോൻ 1:35–42, വി. യൂഹാനോൻ 1:43–51.

ആഴ്ചക്കണക്കിൽ രാഗം 4.

**E. ദനഹായ്ക്ക് ശേഷം മൂന്നാം ഞായർ**

വീണ്ടും ജനനത്തെപ്പറ്റി നീക്കോദിമോസും കർത്താവും തമ്മിലുള്ള സംവാദം ആണ് ഇന്നത്തെ വിഷയം. അമ്മയുടെ ഉദരംപോലെ സഭയുടെ ഉദരമാണ് മാമ്മൂദീസാതൊട്ടി. അതിലെ വെള്ളം ഗർഭാശയ സമാനം. പട്ടക്കാരൻ വെള്ളത്തിന്മേൽ പ്രാർത്ഥനാപൂർവ്വം കൈ ആവസിപ്പിക്കുമ്പോൾ വെള്ളത്തിന്മേൽ പ. റൂഹാ ഇറങ്ങി ആവസിക്കുന്നു. തൊട്ടിയിൽ വെള്ളവും ആത്മാവും സജ്ജം. ഇതിൽ ശിശു മാമ്മോദീസാ ഏൽക്കുമ്പോൾ വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും വീണ്ടുംജനനം പ്രാപിക്കുന്നു. എല്ലാ കൂദാശകളിലും എന്നപോലെ ഇതെങ്ങനെ സംഭവിക്കുമെന്ന് വിവരിക്കുവാൻ നാം അപ്രാപ്തരാണ്. ദൈവകൃപയുടെ വ്യാപാരം അപ്പവീഞ്ഞുകളെ ശരീരരക്തങ്ങൾ ആക്കുന്നതുപോലെ ദൈവകൃപയാൽ പ. റൂഹാ വെള്ളത്തിൽ ആവസിച്ച് അതിനെ വീണ്ടുംജനനത്തിന്റെ പ്രത്യുല്പ്പാദനശേഷി നൽകുന്നു. ഈ പുതിയ ജനനം ആദ്യത്തെ ശാരീരിക ജനനത്തേക്കാൾ ഉപരി ആത്മാവിന്റെ മക്കൾ ആക്കിത്തീർക്കുന്നു. ദൈവകൃപയുടെ വ്യാപാരമത്രേ ഇതിൽ പ്രധാനം. വെള്ളവും മറ്റെല്ലാ ഭൗതികസാഹചര്യങ്ങളും മുഖാന്തിരങ്ങൾ മാത്രം. ചെങ്കടലിൽ കൂടെയുള്ള യിസ്രായേൽ ജനതയുടെ പ്രയാണത്തെയും പെട്ടകത്തിൽക്കൂടി നോഹയുടെ നേതൃത്വത്തിൽ എട്ടുപേർ രക്ഷപെട്ടതിനെയും സ്നാനത്തിന്റെ മുൻകുറികളായി വി. വേദപുസ്തകം വിശദീകരിച്ചിട്ടുള്ളത് ഓർക്കുക. മാമ്മൂദീസാ ഏൽക്കുന്ന ആളിന്റെ പ്രായം ഏതുമാകാം. മുങ്ങൽ ആകാം, കഴുകൽ ആകാം, തളിക്കലുമാകാം. ഇതെല്ലാം സഭയുടെ വളർച്ചയുടെ വിവിധ ഘട്ടങ്ങളിൽ സഭ പരീക്ഷിച്ചിട്ടുള്ളതാണ്. വിശ്വാസം സ്വയം ഏറ്റുപറയാം. മദ്ധ്യസ്ഥർ മുഖേന ഏറ്റുപറയാം. ഇത് രണ്ടും സ്വീകാര്യം. എട്ടാം ദിവസത്തെ പരിച്ഛേദന യഹൂദമത പ്രവേശനകർമ്മമായി അബ്രഹാമിന്റെ കാലം മുതൽ പഴയനിയമസഭ നടപ്പിലാക്കി. പരിച്ഛേദനയിലായാലും ദൈവകൃപയുടെ വ്യാപാരം ആണ് മുന്നിട്ടുനിന്ന് പ്രവർത്തിക്കുന്നത്.

തങ്ങൾ സ്വീകരിച്ച മാമ്മൂദീസായെപ്പറ്റി തിരിഞ്ഞുനോക്കുവാൻ ദനഹാകാലത്തിലെ ആരാധനകൾ പ്രചോദനം നൽകുന്നു.

വായനകൾ: വി. യോഹ. 3:22–4:3, വി. യോഹന്നാൻ 5:30–47, വി. യോഹന്നാൻ 3:1–12, യോവേൽ 2: 21–3:8, യിരമ്യാവ് 31:1–12, 1 പത്രോസ് 2:1–10, 1 കൊരി. 3:16–4:5.

പെസ്ഗോമോ. ദനഹായുടെ പെസ്ഗോമോകൾ നോക്കുക. രാഗം 5.

**F. ദനഹായ്ക്ക് ശേഷം നാലാം ഞായർ**

മൂന്നു നോമ്പിന്റെ പേത്തൂർത്തോ.

ദൈവാത്മാവിന്റെ പ്രവർത്തനത്തെ വിലയിരുത്തേണ്ടത് യുക്തിവിചാരം കൊണ്ടല്ല. സ്വന്തം ഭവനക്കാർ ആണെങ്കിൽപ്പോലും സംശയമനസ്കരായ ആളുകൾക്ക് ക്രിസ്തുവിന്റെ സ്നേഹം സ്വീകരിക്കുവാൻ കഴിയുന്നില്ല. മാമ്മൂദീസാ മൂലം പുത്രത്വത്തിന്റെ ആത്മാവിനെ സ്വീകരിച്ചത് തുടക്കമേ ആകുന്നുള്ളു. തുടർന്നുള്ള ഓട്ടത്തിൽ വിശ്വാസം കൈവിട്ടു പോകാതിരിക്കാൻ ശ്രദ്ധ വേണം. മാമ്മൂദീസാ എന്നാൽ രക്ഷ കിട്ടി എന്ന പ്രചാരണം നമുക്ക് സ്വീകാര്യമല്ല. അത് രക്ഷയുടെ പ്രവേശനമുഖമാണ്. അതിലേ ബഹുദൂരം പതറാതെ സഞ്ചരിച്ചാലേ രക്ഷയുടെ തുറമുഖത്ത് എത്തിച്ചേരുവാൻ ദൈവകൃപയാൽ സാധ്യമാവൂ. പല തുടക്കക്കാരും യാത്ര പൂർത്തിയാക്കാനാവാതെ വീണുപോയതിനെതിരെ ജാഗ്രത പാലിക്കാൻ ഈ കാലഘട്ടം ഓർമ്മിപ്പിക്കുന്നു. ഓട്ടക്കളത്തിലെ സ്ഥിരോത്സാഹവും ജാഗ്രതയും ലക്ഷ്യബോധവും ഈ കാലത്തെ ആരാധനകൾ നമ്മെ ആവർത്തിച്ച് ഓർമ്മപ്പെടുത്തുന്നു.

വായനകൾ: വി. ലൂക്കോസ് 7:18–35, വി. മർക്കോസ് 12:28–37, വി. മർക്കോസ് 6:1–6.

പെസ്ഗോമോ. ദനഹായുടെ പെസ്ഗോമോകൾ നോക്കുക. രാഗം 6.

**നിനുവാ നോമ്പ് – മൂന്ന് നോമ്പ്**

സാംസ്കാരികമായി ഔന്നത്യം പ്രാപിച്ച നാഗരിക സംസ്കാരമായിരുന്നു നിനുവയിലേത്. നിനുവായ്ക്ക് ഭാരതീയ പുരാണങ്ങളിൽ 'ശോണിതപുരം' എന്നായിരുന്നു പേർ. മലയാളത്തിൽ രക്തനഗരം എന്നർത്ഥം. യുദ്ധം അവർക്ക് വിനോദമായിരുന്നു; ധർമ്മം മറന്ന ജനത. ആധുനിക ഇറാക്കിലെ ഈ സംസ്കാരകേന്ദ്രം നശിപ്പിക്കുവാൻ ദൈവം നിശ്ചയിച്ച വിവരം യോനാ പ്രവാചകൻ മുഖാന്തിരം ദൈവം പ്രഖ്യാപിച്ചു. നിനുവാപുരി നാല്പതുനാൾ കഠിനമായി ഉപവസിച്ചു. ശിക്ഷ പിൻവലിക്കപ്പെടുകയും ചെയ്തു. പിൽക്കാലത്ത് നിനുവാ വീണ്ടും അധർമ്മ കേന്ദ്രമായി എന്നും മുന്നറിയിപ്പില്ലാതെ ആ നഗരം തകർക്കപ്പെട്ടു എന്നും ചരിത്രം പറയുന്നു. ഭാരതവുമായി കൊള്ളക്കൊടുക്കകൾ ഉണ്ടായിരുന്ന ആ ജനതയുടെ ഒരു ഭാഗം ഇന്ത്യയിൽ കുടിയേറി താമസിച്ചതായും അവർ പുരാണങ്ങളിൽ അസുരന്മാർ എന്ന് വിളിക്കപ്പെട്ടതായും പുരാണങ്ങ

ളിൽ കാണുന്നു.

നിനുവായുടെ പാഠം വ്യക്തിജീവിതത്തിൽ ഒരു ഓർമ്മപ്പെടുത്തലാണ്. ആവർത്തിക്കപ്പെടുന്ന അധർമ്മം ശിക്ഷിക്കപ്പെടുക തന്നെ ചെയ്യും. അനുതാപം ശിക്ഷയെ ഒഴിവാക്കും. ഇതെല്ലാം നിനുവാ നോമ്പിൽ ധ്യാനിക്കാൻ പറ്റിയ സന്ദേശങ്ങൾ ആണ്. യോനയുടെ പുസ്തകം ഈ ചരിത്രത്തെ വിളംബരം ചെയ്യുന്നു. നിനുവാ നോമ്പ് ഉപവാസ നോമ്പാണ്. മൂന്ന് ദിവസത്തെയും പ്രത്യേക പ്രാർത്ഥനാക്രമങ്ങൾ ഉണ്ട്. ഉച്ചനമസ്കാരത്തിന് 40 കുമ്പിടീൽ ഉണ്ട്. തിങ്കൾ ചൊവ്വ, ദിനങ്ങളിൽ വി. കുർബ്ബാന ചൊല്ലുന്നില്ല.

വായനകൾ: തിങ്കൾ.

വി. മത്തായി 12:31-41, വി. മത്തായി 7:1-12, സംഖ്യാ 5:5-11, യോനാ 1:1-2:1, ഏശായ 19:17-22, പ്രവൃത്തി 7:37-43, കൊലോ. 1:3-13,

*ചൊവ്വ:* വി. ലൂക്കോസ് 4:24-32, വി. മത്തായി 24:16-46.

മീഖാ 1:1-16, യോനാ 4:5-11, ഏശായ 57:13-19.

പ്രവൃത്തി 8:9-25, റോമർ 15:14-25.

*ബുധൻ: യോനാ പ്രവാചകന്റെ ഓർമ്മ*

വി. ലൂക്കോസ് 11:5-13, 29-32, വി. ലൂക്കോസ് 11:27-36, വി. മത്തായി 12:38-50, സെഫന്യാവ് 1:11-2:4, യോന 2:2-3:5, ഏശായ 41:17-26, യാക്കോബ് 1:13-27, റോമർ 15:24-43.

ബുധനാഴ്ച വി. കുർബ്ബാനയുണ്ട്. എന്നാൽ ഉപവാസദിനമാകയാൽ അന്നത്തെ നമസ്കാരങ്ങൾ പൂർണ്ണമായി നടത്തിയതിന് ശേഷമാവണം അത് നടത്തേണ്ടത്.

*വ്യാഴാഴ്ച. നോമ്പ് വീടൽ*

വായനകൾ: വി. ലൂക്കോസ് 12:54-13:9, ഉല്പത്തി 18:23-33, യോശുവാ 7:6-13, യോനാ 1:1-2, 3:10-4:11, യാക്കോബ് 4:7-17, എഫേസ്യർ 5:3-11.

പെസ്ഗോമോ. സങ്കീ. 32:6, 38:1.

'പെരുവെള്ളം കവിഞ്ഞുവരുമ്പോൾ അത് അവന്റെ അടുക്കലോളം എത്തുകയില്ല.'

'യഹോവേ, ക്രോധത്തോടെ എന്നെ ശിക്ഷിക്കരുതേ, ഉഗ്രനീരസത്തോടെ എന്നെ ദണ്ഡിപ്പിക്കയുമരുതേ.'

ക്രിസ്തീയ ജീവിതത്തിലെ അനുതാപത്തിന്റെ പ്രസക്തിയും പ്രാധാന്യവും മൂന്ന് നോമ്പ് വിശ്വാസിയെ അടയാളപ്പെടുത്തുന്നു. ഒപ്പം ക്രിസ്തുവിന്റെ പാതാളപ്രവേശനത്തെ അത് മുന്നറിയിക്കുന്നു.

**G. മേല്പട്ടക്കാരുടെയും പട്ടക്കാരുടെയും ഞായർ** രാഗം 7/3

ഓട്ടം തികച്ച് ജീവന്റെ കിരീടത്തിന് അർഹരായ പൂർവിക പിതാക്കന്മാർ വിശ്വാസപൈതൃകത്തിന്റെ ഭാഗമാണെന്നും അവർ നടത്തിയ മാതൃകാപരമായ പോരാട്ടം വർത്തമാനകാലത്ത് നാം തുടരുകയാണെന്നും പോരാട്ടമില്ലാതെ കിരീടധാരണമില്ല എന്ന ക്രിസ്തീയജീവിതത്തിന്റെ മൗലികതത്വം ആവർത്തിച്ച് സ്മരിക്കുവാനും ഈ ധ്യാനവിഷയം നമ്മെ സഹായിക്കുന്നു.

മോശയും ഏലിയായും നമ്മുടെ കർത്താവും 40 നാൾ നോമ്പ് നോറ്റതായി നാം പാടുന്നു. അവരെ തുടർന്ന് നാളിതുവരെ എല്ലാ തലമുറകളും നോമ്പാൽ ശക്തിയും തേജസും പ്രാപിച്ചു. ആ നോമ്പിന്റെ ആത്മതപനത്തിലേക്ക്, ആത്മനിയന്ത്രണത്തിലേക്ക് നാം പ്രവേശിക്കുന്നത് വലിയ ഭൂതകാല നേതൃത്വത്തിന്റെ കണ്ണികൾ എന്ന നിലയിലാണ്. പുതുക്കത്തിന്റെ വഴിയിൽ ജീവിച്ച പിതാക്കന്മാരോട് നാം അണിചേരുകയാണ്. ഒന്നാം കാലത്തിലെ ശുദ്ധീകരണം വ്യക്തിജീവിതത്തിൽ അന്വർത്ഥമാക്കുവാൻ ഉപവാസത്തോടെ നടത്തുന്ന വലിയ നോമ്പിലേക്ക് സഭ അതിന്റെ സമ്പന്നമായ പൈതൃകത്തോടെ പ്രവേശിക്കാനൊരുങ്ങുന്നു.

ഏല്പിക്കപ്പെട്ട വിഭവങ്ങൾ വിശ്വസ്തതയോടെ വ്യാപാരം ചെയ്ത് ലാഭമുണ്ടാക്കുന്ന കാര്യവിചാരകന്മാരായി ഒരു വിശ്വാസി പരിണമിക്കണമെന്ന വളർച്ചയിലേക്കാണ് ഈ ദിവസത്തെ ആരാധന വിരൽ ചൂണ്ടുന്നത്. മാമ്മൂദീസായിൽ പ്രാപിച്ച വിഭവങ്ങൾ വിശ്വസ്തമായി വ്യാപാരം ചെയ്യുവാൻ ഈ ദനഹാകാലം നമ്മെ പ്രബോധിപ്പിക്കുന്നു.

വായനകൾ:

വി. മത്തായി 25:13-30, വി. ലൂക്കോസ് 19:11-27, വി. മത്തായി 24:42-51, സംഖ്യാ 20:23-29, ഇയ്യോബ് 14:7-22, ബാറാസീറാ 4:7-16, ഏശായ 65:13-20, പ്രവൃത്തി 20:26-38, 1 തെസ്സലോനിക്യർ 4:13-5:11

പെസ്ഗോമോ. സങ്കീ. 132:9

"നിന്റെ പുരോഹിതന്മാർ നീതി ധരിക്കുകയും നിന്റെ ഭക്തന്മാർ ഘോഷിച്ചുല്ലസിക്കുകയും ചെയ്യട്ടെ."

**H. സകല വാങ്ങിപ്പോയവരുടെയും ഓർമ്മ** രാഗം 8/4

സാക്ഷികളുടെ വലിയ സമൂഹത്തിന്റെ വർത്തമാനക്കണ്ണിയാണ് ഇന്നത്തെ ആരാധകർ. മുൻതലമുറകൾ ഭക്തിപൂർവ്വം അനുഷ്ഠിച്ച ഉപവാസത്തിലേക്ക് വർത്തമാനകാല തലമുറയെ അവർ ഉപനയിക്കുകയാണ്. വിശ്വാസജീവിതത്തിൽ ആത്മതപനവും ഉപവാസവും അപരിത്യാജ്യമാണ്. മാമ്മൂദീസായോട് സത്യസന്ധത പുലർത്തുവാൻ മാമ്മൂദീസായുടെ മക്കൾ എല്ലാവരും 'പെട്ടക'ത്തിലേക്ക് പ്രവേശിക്കുകയാണ്. വീട്ടമ്മമാർ പാത്രം തേച്ച് കഴുകി തിളക്കം വർദ്ധിപ്പിക്കുന്നതുപോലെ ആത്മാവിന്റെ ഉദയശോഭ ക്രമപ്രവൃദ്ധമായി വർദ്ധിപ്പിക്കുവാൻ ഈ ചൂളയിലേക്കുള്ള ഉൾപ്രവേശം അനിവാര്യമായിരിക്കുന്നു.

യുദ്ധസാഹചര്യത്തിൽ സൈനികരെ മുഴുവൻ അണിനിരത്തി ശത്രുവിനെ നേരിടുവാൻ സജ്ജരാക്കുക എന്ന ശൈലി ഈ അനുസ്മരണം അനാവരണം ചെയ്യുന്നു. ഇന്നല്ലെങ്കിൽ നാളെ നാം ആ വലിയ സമൂഹത്തോട് ചേരേണ്ടവർ ആണെന്ന ബോധം നൽകുന്ന വിനയവും പക്വതയും ജാഗ്രതയും ദനഹാകാലം നമുക്ക് നൽകുന്ന വളർച്ചയുടെ വലിയ പാഠങ്ങൾ തന്നെ.

വായനകൾ: വി. മത്തായി 25:31-46, വി. യോഹന്നാൻ 5:19-29, വി. ലൂക്കോസ് 12:32-49, ആവർത്തനം 34:1-12, യോശുവാ 24:29-33, ഏശായ 38:10-20, യാക്കോബ് 4:6-5:6, 1 കൊരി. 15:20-28

പെസ്ഗോമോ. സങ്കീർത്തനം 88:10, സങ്കീർത്തനം 6:6.

"നീ മരിച്ചവർക്ക് അത്ഭുതങ്ങൾ കാണിച്ചുകൊടുക്കുമോ? മൃതന്മാർ എഴുന്നേറ്റ് നിന്നെ സ്തുതിക്കുമോ!"

"എന്റെ ഞരക്കംകൊണ്ട് ഞാൻ തകർന്നിരിക്കുന്നു. കണ്ണുനീർകൊണ്ട് ഞാൻ എന്റെ കട്ടിലിനെ നനക്കുന്നു."

വി. ത്രിത്വത്തിൽ രണ്ടാമൻ ആയ യേശുക്രിസ്തുവിനെ സ്വജീവിതത്തിൽ രക്തസാക്ഷിത്വം കൊണ്ടോ, വൈദികശുശ്രൂഷകൊണ്ടോ വിശ്വാസപരിപാലനം കൊണ്ടോ സാക്ഷിച്ച് ജീവിതത്തെ പ്രശോഭിപ്പിച്ച ശ്രേഷ്ഠവ്യക്തിത്വങ്ങളെ ഈ കാലം നിരന്തരം ആരാധനയിൽ സ്മരിക്കുന്നു. വർത്തമാനകാല തലമുറയ്ക്ക് പ്രചോദനമേകുന്നു.

**മായൽത്തോ - ഫെബ്രുവരി 2 (ദേവാലയ പ്രവേശനം)**

ഈ കാലത്ത് ഫെബ്രുവരി 2-ന് മായൽത്തോ പെരുനാൾ കൊണ്ടാടുന്നു. രാഗം 3. ദനഹാകാലം ഫെബ്രുവരി 2-ന് ഈ പെരുനാൾ സ്ഥിരപ്പെടുത്തിയിരിക്കുന്നു. ജനനപ്പെരുന്നാളിന് ശേഷം 40-ാം ദിവസം ആണ് മായൽത്തോ. യഹൂദമതാചാര വിധിപ്രകാരം ആൺകുഞ്ഞിനെ ദേവാലയത്തിൽ 40-ാം ദിവസം സമർപ്പിക്കേണ്ടിയിരുന്നു. ദേവാലയത്തിൽ പാർക്കുന്ന ശെമവൂനും ഹന്നായും ഈ ശിശുവിനെ വരുവാനുള്ള മശിഹാ ആയി തിരിച്ചറിയുന്നു. അക്കാര്യം സാക്ഷ്യപ്പെടുത്തുന്നു.

വായനകൾ: വി. ലൂക്കോസ് 2:22-35, വി. ലൂക്കോസ് 2:22-40, ലേവ്യ 12:1-8, 2 ശമു. 5:1-6, 17-21, ഏശായ 10:33-11:10, പ്രവൃത്തി 24:10-23; എഫേ. 3:13-21.

പെസ്ഗോമോ. സങ്കീർത്തനം 118:123, സങ്കീർത്തനം 66:13.

'എന്റെ കണ്ണുകൾ നിന്റെ രക്ഷയും നിന്റെ നീതിയുടെ വചനവും കാത്തിരുന്ന് ക്ഷീണിക്കുന്നു.'

'ഞാൻ ഹോമയാഗങ്ങൾകൊണ്ട് നിന്റെ ആലയത്തിലേക്ക് വരും. എന്റെ നേർച്ചകൾ നിനക്ക് ഞാൻ അർപ്പിക്കും.'

(തുടരും)



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ലേഖനം

# പോസിറ്റീവ് ചിന്തയും പ്രത്യാശയുടെ സമൃദ്ധിയും എപ്പോഴും എല്ലായ്പ്പോഴും...

ഫാ. ഡോ. ബിജേഷ് ഫിലിപ്പ്

വളരെയധികം ദുരിതം വിതച്ച കോവിഡ് 19 നെതിരെ വാക്സിൻ കണ്ടുപിടിച്ച് ഉപയോഗത്തിലായതായിരിക്കും സമീപകാലത്തെ ഏറ്റവും വലിയ സന്തോഷവാർത്ത. ഇന്ത്യയിൽ രൂപപ്പെടുത്തിയ കോവാക്സിൻ ഉൾപ്പെടെ വിവിധ രാജ്യങ്ങളിൽ നിന്നുള്ള കോവിഡ് വാക്സിനുകൾ നിരാശജനകമായ സാഹചര്യത്തിൽ ലോകത്തിനു ലഭിച്ച പ്രത്യാശയുടെ വെളിച്ചമാണ്. ലോകം കഷ്ടതകൾ നൽകുമ്പോഴും അതിനുള്ള പരിഹാരങ്ങളും ലഭിക്കുന്നു എന്നുള്ളതാണ് പ്രതീക്ഷ നൽകുന്ന കാര്യം. നിരാശജനകമായ സാഹചര്യത്തിൽ തകർന്നിരുന്ന മനുഷ്യർക്ക് നൽകപ്പെട്ട പ്രത്യാശയുടെ വെളിച്ചവും ഔഷധവുമായിരുന്നല്ലോ ക്രിസ്തു. ഓരോ ജനനവും എന്ന പോലെ പുതുവത്സരമുൾപ്പെടെ ഓരോ ആഘോഷവും പെരുന്നാളും പ്രത്യാശയുടെ സമൃദ്ധിയിലേക്കുള്ള ക്ഷണവും ഓർമ്മപ്പെടുത്തലും ആണ്. സമ്പത്തിന്റെയും സുഖ്യസൗകര്യങ്ങളുടെയും സമൃദ്ധിയെക്കാളും പരമപ്രധാനമായ പ്രത്യാശയിലുള്ള സമൃദ്ധിയേക്കുറിച്ചുള്ള ചിന്ത പ്രചോദനമാകും.

പോസിറ്റീവ് ചിന്ത എന്നത് പ്രത്യാശാപൂർണ്ണമായ സമീപനത്തിന്റെ ഒരു സെക്കുലർ പാഠഭേദമായി മനസ്സിലാക്കാം. ചിന്തകൾ മനുഷ്യരുടെ ആരോഗ്യത്തെയും ആയുസ്സിനെയും ജീവിത വിജയത്തെയും വ്യക്തിബന്ധങ്ങളെയും ഒക്കെ എങ്ങനെ നിഷേധാൽമകമായോ ക്രിയാത്മകമായോ സ്വാധീനിക്കുന്നു എന്നതിനെക്കുറിച്ചുള്ള ആന്വേഷണ പഠനങ്ങൾ ഏറ്റവും അധികം നടന്നത് ഇരുപതാം നൂറ്റാണ്ടിലായിരിക്കും. Bruce Lipton, Joe Dispenza, Caroline Leaf തുടങ്ങിയവരുടെ ശാസ്ത്രീയ നിരീക്ഷണങ്ങളും Norman Vincent Peale, Napolean Hill തുടങ്ങിയവരുടെ പ്രബോധനങ്ങളും പോസിറ്റീവ് ചിന്താധാരയ്ക്ക് ശ്രേഷ്ഠമായ സംഭാവനകൾ നൽകിയിട്ടുണ്ട്.

പോസിറ്റീവ് ചിന്ത, പ്രശ്നങ്ങളിൽ കുരുങ്ങിക്കിടക്കാതെയും ഭൂതകാലത്തിന്റെ അടിമകളാകാതെയും പ്രശ്നപരിഹാരത്തിലേക്കും ശോഭനമായ ഭാവിയിലേക്കും ഓടിക്കയറുവാൻ സഹായകരമാണല്ലോ. നിരന്തരം നാം ആഗ്രഹിക്കുന്നതും ചിന്തിക്കുന്നതും ക്രമേണ സഫലമാകുന്നു എന്നത് ഈ പോസിറ്റീവ് ചിന്താ ദർശനത്തിന്റെ ഒരു പ്രധാന അടിസ്ഥാനമാണ്. നമ്മുടെ ഭാവനയിൽ നാം സൃഷ്ടിക്കുന്നതാണ് ജീവിതത്തിലും ലോകത്തിലും യാഥാർത്ഥ്യമായിത്തീരുന്നതെന്ന ചിന്തയും ഇതിനോടുചേർന്നു പോകുന്നു. അങ്ങനെ നമ്മുടെ ലോകത്തുണ്ടാകുന്ന എല്ലാ നന്മകളും തിന്മകളും കുറഞ്ഞതു രണ്ടു പ്രാവശ്യം സൃഷ്ടിക്കപ്പെടുന്നു. അതിൽ ആദ്യത്തേതു മനസ്സിലാണെന്നു മാത്രം.

വിശ്വാസിയുടെ പ്രത്യാശാദർശനം പോസിറ്റീവ് ചിന്തയെ പൂർണ്ണമായും ഉൾക്കൊള്ളുന്നതാണ്. എന്നാൽ പ്രത്യാശ പോസിറ്റീവ് ചിന്തയേക്കാൾ വിപുലമായ ഒരു വീക്ഷണമാണ്. നന്മയ്ക്കായുള്ള ദൈവകൃപാ സഹായവും അതീന്ദ്രിയ ലോകത്തേക്കുറിച്ചുള്ള പ്രതീക്ഷയും ആണ് അങ്ങനെ അധികമായിട്ടുള്ള രണ്ടു കാര്യങ്ങൾ. ശോഭനമായ ചരിത്രാതീതദർശനം നഷ്ടപ്പെട്ടാൽ എത്ര പോസിറ്റീവ് ചിന്തകളാണെങ്കിലും സർവ്വസംഹാരിയായ അന്ത്യത്തെക്കുറിച്ചുള്ള നിരാശാജനകമായ ചിത്രമായിരിക്കും അവശേഷിപ്പിക്കുന്നത്. 'തന്റെ രാജ്യത്തിന് അവസാനമില്ലാത്തവനും' 'വലിയ മഹത്വത്തോടെ ഇനിയും വരുവാനിരിക്കുന്നവനും' എന്ന് പ്രാർത്ഥനകളിലും ആരാധനകളിലും നിരന്തരം ക്രിസ്തുവിനേക്കുറിച്ചുള്ള വിശ്വാസം നാം പ്രഖ്യാപിക്കുന്നത് ഈ പശ്ചാത്തലത്തിൽ ശ്രദ്ധേയമാണ്. ഈ ചരിത്രാതീതയുഗാന്ത്യ പ്രത്യാശ, ലോകത്തിന് അടിമകളാകാതെ ലോകത്തെ സ്നേഹിച്ച് ക്രിയാത്മകമായി പ്രവർത്തിക്കാനുള്ള വെളിച്ചമാണ്.

വ്യക്തികളും സമൂഹങ്ങളും സ്ഥാപനങ്ങളും നല്ല ലക്ഷ്യങ്ങൾ മുൻനിർത്തി പോസിറ്റീവ് ചിന്തകളിലൂടെയും പ്രവർത്തനങ്ങളിലൂടെയും അവ സാക്ഷാത്




ക്കരിക്കുവാൻ ശ്രമിക്കുമ്പോൾ ആത്മീയ വെളിച്ചം വളരെ സഹായകരമാകും. ഇന്ന് പോസിറ്റീവ് ചിന്തയുൾപ്പെടെ പല മനഃശാസ്ത്ര പഠനങ്ങളും അറിവുകളും സ്വാർത്ഥപൂർണ്ണമായ സുഖസൗകര്യങ്ങളുടെ വർദ്ധനവിനും അധാർമ്മികമായ നേട്ടങ്ങൾക്കും പലരും ഉപയോഗിക്കുന്നു എന്നത് സാധാരണ കാഴ്ചയാണ്. മതവും പ്രാർത്ഥനയും ദുരുപയോഗം ചെയ്യപ്പെടുന്നതുപോലെ പോസിറ്റീവ് ചിന്തകൾപോലും വികലമായി ഉപയോഗിക്കപ്പെടാനുള്ള സാധ്യതയും വളരെയധികമുണ്ട്. ഇവിടെയാണ് സുവിശേഷ വെളിച്ചം നല്ല ലക്ഷ്യവും മാർഗ്ഗവും രൂപപ്പെടുത്തുവാൻ ഏറെ പ്രയോജനപ്പെടുത്തേണ്ടത്. ക്രൂശിന്റ മാർഗ്ഗത്തിലൂടെ പുരോഗമിക്കാൻ വിശ്വാസത്തിന്റെയും പ്രത്യാശയുടെയും വെളിച്ചം അനിവാര്യമാണ്. നഷ്ടപ്പെടുത്തലിലൂടെയും പരിത്യാഗത്തിലൂടെയും സ്വന്തം ജീവിതത്തിലും നാമുൾപ്പെടുന്ന സമൂഹത്തിന്റെ ജീവിതത്തിലും ഉണ്ടാകുവാൻ പോകുന്ന വലിയ നന്മയെ മുന്നമേ കണ്ടുകൊണ്ട് മടുത്തു പോകാതെ പ്രതീക്ഷയോടെ മുന്നേറുന്നതാണ് യഥാർത്ഥ പ്രത്യാശയുടെ അനുഭവം. വിശ്വാസവെളിച്ചത്തിൽ പ്രത്യാശയോടെ നന്മയാർന്ന ഭാവിയിലേക്കു ചവിട്ടികയറാനുള്ള ഉറപ്പുള്ള ഉയർന്ന പടിയാണ് കുരിശ്. ക്രൂശും പ്രത്യാശയും ആഴമായി ബന്ധപ്പെട്ടിരിക്കുന്നു എന്നതാണ് മഹത്തായ സുവിശേഷ ദർശനം. ക്രൂശ് അവഗണിച്ചുള്ള പ്രതീക്ഷകളും പോസിറ്റീവ് ചിന്തകളും മിക്കപ്പോഴും സ്വാർത്ഥപൂർണ്ണമായ മോഹങ്ങൾ മാത്രമാകും.

നമ്മുടെ പ്രത്യാശയെ പ്രചോദിപ്പിക്കുന്നത് നാലു പ്രധാന കാര്യങ്ങളാണ്. ഒന്ന് വ്യക്തികളുടെയും സംഘങ്ങളുടെയും അതിജീവന കഥകളാണ്. ഈ ലോകം കഷ്ടതകളാൽ നിറഞ്ഞിരിക്കുന്നതുപോലെ തന്നെ അവയുടെ അതിജീവനത്താലും നിറഞ്ഞിരിക്കുന്നു എന്നത് ജീവിതംകൊണ്ടും വാക്കുകൾകൊണ്ടും തെളിയിച്ചു തന്ന ബധിരയും മൂകയുമായിരുന്ന ഹെലൻകെല്ലറെപ്പോലെ ലോകത്തിന് പോസിറ്റീവ് ചിന്തകളിലൂടെയും പരിശ്രമങ്ങളിലൂടെയും പ്രതീക്ഷയുണർത്തുന്നവർ വളരെയധികം ഉണ്ട്. താരതമ്യേന അധിക പരിമിതികളുള്ള (ഭിന്നശേഷിക്കാർ എന്നു പലരും ഇന്നു വിളിക്കുന്ന) അനേകരുടെ ഉദ്ധാരണത്തിനായി പ്രവർത്തിച്ച വീൽ ചെയർ ഡോക്ടർ മേരി വറുഗീസ്, അപകടത്തിൽ കാൽ ഛേദിക്കപ്പെട്ടിട്ടും എവറസ്റ്റു കൊടുമുടി കീഴടക്കിയ അരുണിമാസിൻഹയും പീഡനശേഷവും അവഗണിക്കപ്പെടുന്ന പെൺകുട്ടികളുടെ പഠനത്തിനായി ശബ്ദമുയർത്തുന്ന മലാലയും പോലുള്ള പലരെയും ദൈവം ഈ

ലോകത്തെ പ്രചോദിപ്പിക്കാനായി ഉപയോഗിക്കുന്നു എന്നു വേണം മനസ്സിലാക്കാൻ.

രണ്ടാമത് ദൈവസഹായത്തെക്കുറിച്ചുള്ള വിശ്വാസബോധ്യമാണ്. സ്വാതന്ത്ര്യവും സന്തോഷവും നീതിയും സമാധാനവും നിറയുന്ന ഒരു സ്നേഹലോക നിർമ്മിതിക്കായി സമർപ്പിച്ച പലരും പ്രചോദനം കണ്ടെത്തിയത് ദൈവകൃപയിലാണ്. സമുന്നത ലക്ഷ്യസാക്ഷാത്ക്കാരത്തിന് കൂടെ വന്നു സഹായിക്കുന്ന ദൈവത്തെ കാണുവാൻ വിശ്വാസനയനങ്ങൾ പ്രകാശിതമാകുമ്പോൾ ലഭ്യമാകുന്ന ധൈര്യവും ശക്തിയും വർണ്ണനാതീതമാണ്. ജയിലിൽ കിടന്ന് മരണം അടുത്തു കാണുമ്പോഴും "എന്നെ ശക്തനാക്കുന്ന ക്രിസ്തു മുഖാന്തിരം ഞാൻ സകലത്തിനും മതിയാകുന്നു" (ഫിലിപ്പ്യർ 4:13) എന്നു പറഞ്ഞ പൗലോസ് ശ്ലീഹായിൽ കാണുന്നത് ഈ പ്രത്യശയും ധൈര്യവുമാണ്. Norman Vincent Peale ന്റെ പ്രസിദ്ധ പുസ്തകമായ The Power of Positive Thinking ൽ ഏറ്റവും അധികം അവർത്തിക്കപ്പെടുന്ന വേദവാക്യവും ഇതുതന്നെയാണല്ലോ. ദൈവരാജ്യ സുവിശേഷം ലോകത്തിലെങ്ങും വിതറുവാൻ നിയോഗം പ്രാപിച്ച ദുർബ്ബലരായ അപ്പോസ്തലന്മാർ കർതൃകല്പന പ്രകാരം പരിശുദ്ധാത്മ ശക്തിയാൽ ശക്തരായതും ചേർത്തുവായിക്കാം. 'ഞാനോ ലോകത്തെ ജയിച്ചിരിക്കുന്നു' എന്നു പറഞ്ഞ നാഥന്റെ സാന്നിദ്ധ്യവും സഹായവും ആണ് പ്രത്യാശയിലേക്കുള്ള ഈ പ്രധാന പ്രചോദനം. വിശ്വാസം അടിസ്ഥാനപരമായി ദൈവാശ്രയം നൽകുന്ന ഉറപ്പും ധൈര്യവുമാണ്. ഈ അടിസ്ഥാനത്തിൽ നിന്നുകൊണ്ട് ദൈവകൃപയേ പ്രയോജനപ്പെടുത്തി സാക്ഷ്യം നിർവ്വഹിക്കാനുള്ള വെളിച്ചമാണ് പ്രത്യാശ.

മൂന്നാമത് മനുഷ്യ സൃഷ്ടിയിലെ അനന്തമായ നന്മാ സാധ്യതകളാണ്. മിക്കവാറും എല്ലാ മതങ്ങളും മനുഷ്യനിൽ നിക്ഷേപിക്കപ്പെട്ടിരിക്കുന്ന ദൈവീക സാധ്യതകളെക്കുറിച്ചു പഠിപ്പിക്കുന്നു. വിദ്വേഷത്തിന്റെയും അനീതിയുടെയും ഒക്കെ ചാരം മൂടിയിരിക്കുന്ന മനുഷ്യനിലും സ്നേഹത്തിന്റെയും സത്യത്തിന്റെയും കനലുകൾ കിടക്കുന്നതുകൊണ്ട് വീണ്ടും നന്മയിലേക്കു ജ്വലിക്കാനുള്ള സാധ്യതകാണുന്നതാണ് പ്രത്യാശയുടെ ഈ അടിസ്ഥാനം. അനുതാപത്തിലൂടെ സ്വാതന്ത്ര്യത്തിലേക്കും സന്തോഷത്തിലേക്കും മടങ്ങുവാൻ വെളിച്ചം പകരുന്ന പല ഉപമകളിലൂടെയും ക്രിസ്തു അറിയിക്കുന്ന സന്ദേശവും ഇതു തന്നെയാണല്ലോ. ക്രിസ്ത്യാനികളെ പീഡിപ്പിച്ചിരുന്ന ശൗൽ സുവിശേഷ വാഹിയായ പൗലോസായി രൂപാന്തരപ്പെടുന്നതുപോലെയും അസാന്മാർഗ്ഗീക ജീവിതം നയിച്ചിരുന്ന അഗസ്തീനോസ് പരിശുദ്ധനായി പരിണമിച്ചതുപോലെയും നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന കൊള്ളത്തലവനായ എത്യോപ്യക്കാരൻ മോശ (Moses the Black) പരിശുദ്ധനായ സന്യാസപിതാവായി മാറിയതു പോലെയും എത്രയോ സംഭവങ്ങളാണ് നന്മയിലേക്ക് പരിണമിക്കാനുള്ള മനുഷ്യസാധ്യതയെക്കുറിച്ച് പ്രത്യാശയോടെ ഓർക്കുവാൻ പ്രചോദിപ്പിക്കുന്നത്.

കോവിഡ് വാക്സിൻ ലഭ്യമായതിൽ സന്തോഷിക്കുന്നതോടൊപ്പം നാശകരമായ മറ്റു പല വൈറസുകളെ നേരിടുവാനുള്ള സ്വപ്നപദ്ധതികൾകൂടി രൂപപ്പെടുത്തി പ്രത്യാശയോടെ നിരന്തരം ശ്രമിക്കേണ്ടതും ആവശ്യമാണ്. വർഗ്ഗീയതയുടെയും ജാതീയതയുടെയും വംശീയതയുടെയും ഒക്കെ വൈറസുകളെയും ഉന്മൂലനം ചെയ്യണം. ഉപഭോഗസംസ്കാരം ഒരുക്കുന്ന ആർത്തിയുടെയും ധൂർത്തിന്റെയും അടിമത്വത്തിനും പ്രകൃതിയുടെ ആരോഗ്യം നശിപ്പിക്കുന്ന രോഗങ്ങൾക്കും ഭൂരിപക്ഷത്തിനും ദുരിതം വിതയ്ക്കുന്ന ദാരിദ്ര്യത്തിനും ഒക്കെ വാക്സിനുകൾ കണ്ടെത്തി ഉപയോഗിക്കാനുള്ള പോസിറ്റീവ് ചിന്തകളും അന്വേഷണങ്ങളും അത്യാവശ്യമാണ്. മുൻഗണനാടിസ്ഥാനത്തിൽ കർഷകരുടെ ദുരിതനിവാരണം സ്വപ്നം കണ്ടുള്ള നീതിയുടെ പോസിറ്റീവ് നീക്കങ്ങൾ ദേശത്തിന് ഇന്ന് ഏറെ ആവശ്യമാണ്. സ്നേഹസാഹോദര്യത്തിന്റെ സന്തോഷം അനുഭവിക്കുന്ന ഏകലോക കുടുംബവും പ്രത്യാശാദർശനത്തിൽ സുപ്രധാനമാണ്. ഓരോ കുടുംബവും ഓരോ ആത്മീയ സംഘവും ഈ പ്രത്യാശാ ദർശനത്തിന്റെ പ്രായോഗിക ഉദാഹരണമാക്കാനുള്ള ശ്രമം ഏറെ ആവശ്യമാണ്.

പ്രത്യാശാനിർഭരമായ നീണ്ട കാത്തിരിപ്പും അന്വേഷണപരിശ്രമങ്ങളും നന്മയിലേക്കുള്ള പ്രയാണത്തിൽ നിർണ്ണായകമാണ്. കർഷകനിൽ നിന്നും മരംകൊത്തിയിൽ നിന്നുമൊക്കെ ഈ പാഠം പഠിക്കുവാൻ കഴിയുമെന്നു പറയുന്നതും ശ്രദ്ധിക്കേണ്ടതാണ്. നല്ല വിദ്യാർത്ഥികളും കായികതാരങ്ങളും ഒക്കെ ഈ പ്രമാണത്തിന്റെ അറിയിപ്പുകാരാണ്. ഇതു പ്രകൃതിപൊതുവായി അറിയിക്കുന്ന തത്വവുമാണ്. മാതാവിന്റെ ഉദരത്തിൽ ഒരു കോശമായി ആരംഭിക്കുന്ന ജീവനിൽ ഒരു മനുഷ്യനെയും ഏതൊരു വിത്തിലും പൂർണ്ണതയുള്ള മരത്തെയും. Big Bang ൽ വികസിത പ്രപഞ്ചത്തെയും കാണുന്നതാണ് പ്രത്യാശയുടെ സമൃദ്ധി. ശാസ്ത്രം അനുസരിച്ച് Big Bang ൽ തുടങ്ങിയ പ്രപഞ്ചത്തിൽ ജീവൻ രൂപപ്പെടുവാൻ തൊള്ളായിരം കോടിവർഷങ്ങളുടെ കാത്തിരിപ്പുവേണ്ടി വന്നു. പെട്ടെന്നു ഫലം തേടുന്ന ഒരു ഉപരിപ്ലവസംസ്കാരം മാത്രം ശീലമാകുമ്പോൾ നഷ്ടമാകുന്ന കാര്യങ്ങളെ വിലയിരുത്താൻപോലും ശേഷിയില്ലാത്ത മനുഷ്യരുടെ എണ്ണം കൂടുകയാണ്. സാധ്യതകളിൽ നിന്നും സാക്ഷാത്ക്കാരത്തിലേക്കുള്ള പ്രയാണത്തിനുള്ള ഊർജ്ജമാണ് സമൃദ്ധമായ പ്രത്യാശ.

പ്രത്യാശാദർശനം ജീവിതത്തിന്റെ ഭാഗമാകുമ്പോൾ എന്തിലും നന്മ കാണുവാനും എല്ലാ അനുഭവങ്ങളെയും നന്മയ്ക്കായി രൂപാന്തരപ്പെടുത്തുവാനും എളുപ്പമാകും. പരാജയങ്ങൾ വ്യത്യസ്തവും വിജയകരവുമായ മാർഗ്ഗങ്ങൾ അന്വേഷിക്കാനും സഹിഷ്ണുതയോടെ പരിശ്രമം വർദ്ധിപ്പിക്കാനും എല്ലാറ്റിനും ഉപരിയായി അനുതപിച്ച് ദൈവഹിതത്തിന് സമർപ്പിക്കാനുമുള്ള വിളിയും അവസരവുമായി കണക്കാക്കിയാൽ നിരാശപ്പെടേണ്ടി വരുകയില്ല. അസുഖങ്ങളെ കൂടുതൽ പരിശോധന നടത്തി അടിസ്ഥാന പ്രശ്നങ്ങൾ കണ്ടെത്താനും ചിന്തയിലും ജീവിതശൈലിയിലും മാറ്റങ്ങൾ വരുത്തി നൈർമല്യം വീണ്ടെടുക്കുവാനും ഉള്ള ഓർമ്മപ്പെടുത്തലായി എടുക്കുന്നത് എത്രയോ പ്രത്യാശാജനകമാണ്. ഒരു മനുഷ്യന്റെ അന്ധതകണ്ട് അത് അവന്റെയോ മാതാപിതാക്കളുടേയോ പാപത്തിന്റെ അനന്തര ഫലമാണെന്ന് മുദ്രകുത്താൻ വ്യഗ്രതയുള്ള ഒരു സമൂഹത്തിൽ അതങ്ങനെയല്ലെന്നും മറിച്ച് ദൈവമഹത്വം വെളിവാകാനുള്ള അവസരമാണെന്നും യേശുക്രിസ്തു പറയുന്നത് പോസിറ്റീവ് ചിന്തയുടെ ഒരു സമുന്നത ഉദാഹരണമാണല്ലോ. എല്ലാം ദൈവനാമമഹത്വത്തിന് എന്നത് പ്രധാന പ്രമാണമാകുമ്പോൾ ആറ്ററികത്ത് നട്ടിരിക്കുന്നതും എപ്പോഴും എല്ലായ്പ്പോഴും തളിരിട്ട് വളരുന്നതുമായ വൃക്ഷം പോലെ ജീവിതം ഫലസമൃദ്ധവും വിജയകരവുമാകും. അങ്ങനെയെങ്കിൽ കോവിഡ് കാലം പോലും ലളിതജീവിതവും ലോകജീവിതനശ്വരതയുടെ ഓർമ്മയും മനുഷ്യേതര സൃഷ്ടിയോടുള്ള സഖിത്വവും മുറുകെ പിടിക്കുന്ന ഒരു പുതിയ സംസ്കാരത്തിനുള്ള ഈറ്റുനോവായി കാണുവാൻ കഴിയേണ്ടതല്ലേ? നാമോരോരുത്തരും നമ്മുടെ ലോകവും അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളും കഷ്ടതകളും നന്മയ്ക്കായി രൂപാന്തരപ്പെടുത്തുവാനുള്ള പ്രചോദനമാകണം പ്രത്യാശദർശനം.

പ്രത്യാശയുടെ സമൃദ്ധിയേക്കുറിച്ച് പരിശുദ്ധ പൗലോസ് ശ്ലീഹാ പറയുന്നതു കൂടി ഓർത്ത് അവസാനിപ്പിക്കാം: "പ്രത്യാശ നൽകുന്ന ദൈവം പരിശുദ്ധാത്മാവിന്റെ ശക്തിയാൽ നിങ്ങൾ പ്രത്യാശയിൽ സമൃദ്ധിയുള്ളവരായി വിശ്വസിക്കുന്നതിലുള്ള സകല സന്തോഷവും സമാധാനവും കൊണ്ട് നിങ്ങളെ നിറയ്ക്കുമാറാകട്ടെ"(റോമർ 15:13). ഉണ്ടായിട്ടുള്ളതും ഉണ്ടാകുവാനുള്ളതുമായ സകലത്തെയും സകലരെയും നന്മയിൽ പൂർണ്ണമാക്കുന്ന പരിശുദ്ധാത്മാവിനോടു സഹകരിക്കുന്നതാണല്ലോ സ്ഥായിയായ സന്തോഷത്തിന്റെയും സമാധാനത്തിന്റെയും രഹസ്യം. ❑



**നഞ്ചിയമ്മ അട്ടപ്പാടി ആശ്രമത്തിൽ:** അയ്യപ്പനും കോശിയും എന്ന സിനിമയിൽ പാട്ടു പടി വൈറൽ ആയ നഞ്ചിയമ്മ സെന്റ് ഗ്രീഗോറിയോസ് മൗണ്ട് കുരിശുപള്ളിയുടെ പ്രകൃതി രമണീയതയിൽ പുതിയ സിനിമയുടെ ചിത്രീകരണത്തിൻറെ തുടക്കം പാട്ടു പടി ആരംഭിക്കുന്നതിനായി സെന്റ് ജെംസ് സ്കൂളിൽ. എം. ഡി. യൂഹാനോൻ റമ്പാൻ, ഫാ. ജോർജ് പോൾ, സുജ ജോർജ് പോൾ, അന്ന റൂബി മാർക്കോസ് എന്നിവർ സമീപം.



# വീണ്ടും ജനിക്കുന്നവർക്ക് ദൈവരാജ്യം

## ദനഹായ്ക്കുശേഷം മൂന്നാം ഞായർ

**(മൂന്നു നോമ്പിന്റെ പേത്തുർത്ത ഞായർ, സകല വിശുദ്ധ പിതാക്കന്മാരുടെയും മല്പാന്മാരുടെയും ഓർമ്മ)**

## (വി. യോഹന്നാൻ 3:1–12)

**ഫാ. വിനോദ് ജോർജ്**

**(മാനേജർ, വെട്ടിക്കൽ ദയറാ)**

നിക്കോദിമോസ് എന്ന മനുഷ്യനെ ഇന്ന് കണ്ടുമുട്ടുന്നു. അദ്ദേഹത്തിന്റെ Bio-Data ലഭ്യമാണ്. യഹൂദൻ, പരീശൻ, കോടതി ന്യായാധിപൻ (സന്നിദ്രീം സംഘാംഗം), ഭരണാധികാരി (Ruler), നേതാവ് (Leader), പ്രമാണി (വി. യോഹന്നാൻ 3:1), ധനികൻ (വി. യോഹ. 19:39) ഇതെല്ലാം നിക്കോദിമോസിന്റെ വ്യക്തിത്വത്തെക്കുറിച്ച് ലഭിക്കുന്ന വിവരങ്ങൾ ആണ്.

വി. വേദപുസ്തകത്തിൽ മൂന്നു ഭാഗങ്ങളിലാണ് നിക്കോദിമോസിനെപ്പറ്റി നാം വായിക്കുന്നത്.

(1) വി. യോഹന്നാൻ 3:1–12 – രാത്രിയിൽ യേശുവിനെ കാണുവാൻ വന്നിട്ട് സംസാരിക്കുന്നു.

(2) വി. യോഹ. 7:50, 51 – സന്നദ്രീം സംഘത്തിലെ സഹപ്രവർത്തകരോട് യേശുവിനുവേണ്ടി വാദിക്കുന്നു.

(3) വി. യോഹ. 19:39–42 – യേശുവിന്റെ മൃതശരീരം കുരിശിൽ നിന്നിറക്കി സുഗന്ധദ്രവ്യങ്ങൾ പൂശി കബറടക്കുന്നു.

**രാത്രിയിൽ സന്ദർശനം:** നിക്കോദിമോസ് രാത്രിയിൽ യേശുവിന്റെ അടുക്കൽ വന്നുവെന്നാണ് വി. വേദഭാഗം വെളിപ്പെടുത്തുന്നത് (വി. യോഹ. 3:2). രാത്രിയിൽ യേശുവിനെ കാണാൻ രണ്ടു കാരണങ്ങൾ ഉണ്ട്.

(1) പരീശന്മാർ യേശുവിനെ നിഷേധിക്കുന്ന സമൂഹമായിരുന്നു. ആ സമൂഹത്തിൽ ഉൾപ്പെട്ട പ്രമാണിയായിരുന്നു നിക്കോദിമോസ്. പകൽസമയം യേശുവിനെ വന്നു കണ്ട്, യേശുവിനെ പ്രശംസിച്ചാൽ മറ്റു പരീശന്മാർ അവനെ പരിഹസിക്കുകയും ഒറ്റപ്പെടുത്തുകയും ചെയ്യും. അത് ഒഴിവാക്കാനാണ് രാത്രിയിൽ മറ്റാരെയും അറിയിക്കാതെ നിക്കോദിമോസ് യേശുവിനെ കാണുവാൻ ശ്രമിക്കുന്നത്.

(2) പകൽ സമയം യേശുവിന് വലിയ തിരക്കാണ്. ധാരാളം ജനം ചുറ്റുപാടും ഉണ്ട്. ശാന്തമായി സംസാരിക്കുവാൻ കഴിയില്ല. അതുകൊണ്ട് ബഹളമൊന്നുമില്ലാതെ, യേശുവിനെ തനിയെ കണ്ട്, തന്റെ പ്രശംസ നടത്തുവാനും സംശയനിവാരണം നടത്തുവാനും നിക്കോദിമോസ് ആഗ്രഹിച്ചു.

യേശുവിനെ കാണുവാനും സംസാരിക്കുവാനും പ്രശംസിക്കുവാനും രാത്രിയുടെ യാമങ്ങൾ വളരെ അനുയോജ്യമാണ്. യേശുവിന്റെ ശ്രദ്ധ കൂടുതൽ ലഭിക്കുന്നതിനായി നാം ശ്രമിക്കണം. പകൽ സമയങ്ങളിലുള്ള പ. സഭയുടെ നിർദ്ദിഷ്ട പ്രാർത്ഥനകൾ പൂർത്തിയാക്കുന്നതിനോടൊപ്പം രാത്രിയുടെ യാമങ്ങളിൽ, യേശുവിനെ കണ്ട് സ്തുതിയും പുകഴ്ചയും സന്തോഷവും ദുഃഖവും എല്ലാം അവനെ അറിയിക്കുവാൻ നമ്മുടെ രഹസ്യ ആത്മീയതയ്ക്ക് സാധിക്കണം. രാത്രിയിൽ ലഭിക്കുന്ന അവസരം യേശുവിനോടുള്ള സംസർഗ്ഗത്തിനു കൂടുതൽ ഉപയോഗിക്കണം.

### ക്രിസ്തുവിനെ പ്രശംസിക്കുന്നു

പരീശനായ നിക്കോദിമോസ്, യേശുവിനെ സന്ദർശിക്കുമ്പോൾ ആദ്യം ചെയ്യുന്നത് ക്രിസ്തുവിനെ പ്രശംസിക്കുകയായിരുന്നു. 'റബ്ബീ: നീ ദൈവത്തിന്റെ അടുക്കൽ നിന്നു ഉപദേഷ്ടാവായി വന്നിരിക്കുന്നു എന്നു ഞങ്ങൾ അറിയുന്നു. ദൈവം നിന്നോടുകൂടെ ഇല്ലെങ്കിൽ നീ ചെയ്യുന്ന ഈ അടയാളങ്ങളൊന്നും ചെയ്യുവാൻ ആർക്കും കഴിയുകയില്ല' (വി. യോഹ. 3:2).

യേശുവിനെ മാറിനിന്ന് ശ്രദ്ധിക്കുകയും മനസ്സിലാക്കുകയും ചെയ്തതിന്റെ ഫലമായി തന്നിൽ രൂപപ്പെട്ട ആന്തരികബോധമാണ് നിക്കോദിമോസ് യേശുവിന്റെ മുമ്പിൽ വെളിപ്പെടുത്തുന്നത്. ക്രിസ്തുവിലുള്ള നന്മ കാണുവാനും അത് അംഗീകരിക്കുവാനും നിക്കോദിമോസിനു സാധിച്ചു. ക്രിസ്തുവിനെ കാണുവാൻ ശ്രമിക്കുന്ന ഏവരും ആദ്യം അവനെ സ്തുതിക്കുവാനും പ്രശംസിക്കുവാനും തയ്യാറാവണം. യേശു ആരാണെന്ന് തിരിച്ചറിയുവാനുള്ള ആഗ്രഹം ആത്മീയതയുടെ മകുടമായ അനുഭവമാണ്.

നിക്കോദിമോസിന്റെ പ്രശംസ കേൾക്കുന്ന ക്രിസ്തു അവനെ സ്വർഗ്ഗരാജ്യാനുഭവത്തിലേക്ക് ക്ഷണിക്കുകയാണ്. പുതുതായി ജനിക്കണമെന്നുള്ള ആത്മീയ അനുഭവം സ്വീകരിക്കുവാൻ അവനെ പ്രേരിപ്പിക്കുന്നു.

**വീണ്ടും ജനനം:** നിക്കോദിമോസിനോട് കർത്താവ് പറയുന്നു 'പുതുതായി ജനിച്ചില്ല എങ്കിൽ ദൈവരാജ്യം കാണ്മാൻ ആർക്കും കഴികയില്ല' (3:3). വെള്ളത്താലും ആത്മാവിനാലും ജനിക്കണം. പ. മാമോദീസായിലൂടെ വീണ്ടും ജനിക്കുക എന്ന ആത്മീയ വളർച്ചയുടെ ആരംഭം യേശുക്രിസ്തു സൂചിപ്പിക്കുകയാണ്.

പ. മാമൂദീസാ കൂദാശയിലൂടെ വെള്ളത്താലും ആത്മാവിനാലും വീണ്ടും ജനിച്ചവരായ നാം ദൈവരാജ്യാവകാശികളാണ്. സാത്താനെ ഉപേക്ഷിച്ച് മശിഹായിൽ പരിപൂർണ്ണമായി വിശ്വസിച്ചവരാണ്. തിന്മ ജീവിതത്തിൽ എപ്പോഴെല്ലാം ഉണ്ടെന്ന് ബോധ്യപ്പെടുന്നുവോ, അത് കഴുകി കളയുന്നതിന് പുതിയതായി ജനിക്കുക എന്നതാണ് ആത്മീയ ചിന്തയിലെ അർത്ഥം.

വീണ്ടും വി. മാമോദീസാ എന്ന കൂദാശയല്ല അതിനു വേണ്ടത്. അനുതാപവും പശ്ചാത്താപവും നിലവിളിയും കണ്ണുനീരും ആണ് വേണ്ടത്. വി. കുമ്പസാരവും വി. കുർബ്ബാനാനുഭവവും ആയതിനു നല്ല മാർഗ്ഗങ്ങളാണ്. കഴുകി വൃത്തിയാക്കി മശിഹായെ വീണ്ടും സ്വീകരിക്കുമ്പോൾ തിന്മ ഇല്ലാതെ നന്മ മാത്രമുള്ള വ്യക്തിയാകുന്നതിനെയാണ് പുതിയ ജനനം എന്നതുകൊണ്ട് വിവക്ഷിക്കുന്നത്.

ഫിലോമോന്റെ ലേഖനം 10–ാം വാക്യത്തിൽ വി. പൗലോസ് പറയുന്നത് 'തടവിൽ ഇരിക്കുമ്പോൾ ഞാൻ ജനിപ്പിച്ച എന്റെ മകനായ ഒനേസിമോസിനു വേണ്ടി ആകുന്നു നിന്നോടു അപേക്ഷിക്കുന്നത്' എന്നാണ്. പ. പൗലോസ് ജനിപ്പിച്ച ഒനേസിമോസിനെക്കുറിച്ചാണ് പറയുന്നത്. പുതിയ ജനനമാണിവിടെ സംഭവിക്കുന്നത്. മുമ്പ് പ്രയോജനമില്ലാത്തവനായിരുന്നവനെ ഇപ്പോൾ പ്രയോജനമുള്ളവനാക്കിത്തീർത്തു. അതാണ് 'ഞാൻ ജനിപ്പിച്ച എന്റെ മകൻ' എന്നു വി. പൗലോസ് പറയുന്നത്.

'ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടി ആകുന്നു. പഴയതു കഴിഞ്ഞുപോയി. ഇതാ; അതു പുതുതായിത്തീർന്നിരിക്കുന്നു' (2 കോരി. 5:17).

### മൂന്നു നോമ്പിന്റെ പേത്തുർത്താ ഞായർ

ഘോരപാപം നിമിത്തം ആകമാന നാശത്തിനു ശിക്ഷാർഹരായിരുന്ന നിനുവയരോടു കരുണചെയ്ത ദൈവത്തിന്റെ മുമ്പാകെ നമ്മെ വീണ്ടും സമ്പൂർണ്ണമായി സമർപ്പിക്കുവാൻ ഒരു മൂന്നു നോമ്പു കൂടി ആഗതമായിരിക്കുന്നു. യൗനാൻ പ്രവാചകൻ മാനസാന്തരം പ്രസംഗിക്കുകയും നിനുവാക്കാർ രട്ടുധരിച്ചും ക്ഷാരാഭിഷേകത്താലും പശ്ചാത്താപത്താലും അനുതപിച്ച് നോമ്പനുഷ്ഠിച്ചതുപോലെ നമ്മുടെ നോമ്പും ഉപവാസവും സമർപ്പിക്കാം. നിനുവെ നഗരക്കാർ തിരുസന്നിധിയിൽ സമർപ്പിച്ച പ്രാർത്ഥനയും കണ്ണീരും അഭയയാചനയും നിലവിളിയും സ്വീകരിച്ച് കരുണാകവാടത്തെ തുറന്നു കൊടുത്തതുപോലെ, നമ്മുടെ യാചനകൾക്കും പ്രാർത്ഥനകൾക്കും ദൈവം കരുണ ചൊരിയട്ടെ.

❑

# A nocturnal meeting



## 3rd Sunday after the Baptism of our Lord

**Fr. Dr. Joshi Varghese, Bhilai**
**(Diocesan Education Officer & PRO, Calcutta Diocese)**

Evening: St. John3: 22-4: 3, Morning: St. John 5: 30 – 47, Before Holy Qurbana :II Kings 2: 19 -22

Joel 2:21-32, Jeremiah31: 1-12, Holy Qurbana:Acts17: 16 – 34, I Corinthians 3: 16-4: 5

**St. John 3:1-12**

Nicodemus, an elite Jew, visited Jesus and they delve into a deep dialogue. Jesus tried to quench the thirst of Nicodemus to know more about the Kingdom of God.

**a. The Journey of Nicodemus**

Nicodemus was a Pharisee and a member of the Sanhedrin, the Jewish ruling council. We find only three references about Nicodemus in the Bible. He came to Jesus by night and said to him, "Rabbi, we know that you are a teacher who has come from God; for no one can do these signs that you do apart from the presence of God" (Jn 3:2). He recognized Jesus as a Rabbi or teacher, but was yet to confirm whether he was Messiah.

There are speculations about why did Nicodemus choose to visit Jesus in the night and scholars put forward a few plausible answers. The most popular reason attributed is that Nicodemus was afraid of his fellow Jews. As he was part of the Sanhedrin, it would be scandalous if he visited an itinerant preacher who is called Messiah by some people. In other words Jesus was not the 'official' Messiah as per the Jewish council and he risked to lose his position he was found in the company of Jesus. Another reason for the nocturnal visit is also attributed to his role in the Jewish council. As the leader of Jews, his job involved interpreting Torah to the people. He also had to hear disputes among the people. All these called for busy day hours and he could visit Jesus only at night. Whatever might have caused his night visit, on thing which is sure is that his intentions were clear. Hence Jesus engages him into a long and deep theological discourse.

Nicodemus is seen in his official role during his second appearance. When the Sanhedrin tried to get Jesus arrested, Nicodemus intervened; not as a disciple of Jesus but as a member of the Jewish council and advocated "Our law does not judge people without first giving them a hearing to find out what they are doing, does it?" (Jn. 7:51). He was mocked at for his 'lack of knowledge' - "Surely you are not also from Galilee, are you? Search and you will see that no prophet is to arise from Galilee"(Jn. 7:52). But that made him to seek Truth persuasively and by the end of the Gospel Nicodemus is seen as acknowledging Jesus openly. After the crucifixion of Jesus, he along with Joseph of Arimathea, had sought permission from Pilate to bury the body of Jesus and then gave a customary burial (Jn. 19:38-41).

The journey of Nicodemus poses before us the question, 'How do we witness Christ to others?' In the workspace or educational centres where you might be the only Christian, are you able to be a witness of Christ. Are we ashamed to uphold the Christian values before others in the fear of being rejected by the majority or ridiculed? Are we willing to 'meet' Christ during the 'day'? Does our social media presence proclaim the values of Kingdom of God?

**b. Born anew**

'Born again' is a term that has received many shades of meaning due to its interpretation by different denominations. Jesus said to Nicodemus "no one can see the kingdom of God without being born from above" (Jn 3:3). Some translations use born anew or born again while some prefer born from above as both meanings can be derived from the original Greek word (*anothen*) used in the Gospel. All these terms refer to - spiritually transformed, renewed, sanctified etc. We might be wrong to interpret the experience of being 'born from above' to a particular occasion rather it shall denote a life-long journey. A Christ centred life, where every moment we proclaim that we are not of this world. It refers to a going back to childhood, to shed our ego and pride, unlearn the things of the flesh and like newborn infants, long for the pure, spiritual milk.

The call to be born again is an appeal to start anew. The same old routineness can take away the glow of life. This can happen to people of all walks of life and at any phase of life. After years of married life, a couple might grumble that they miss the first love which they experienced during the initial years of their married life. A priest/ religious might complain that s/he has lost the initial spark and is weary of umpteen duties. Another person may whine about the mundaneness of his office works. A teacher might wail about how students have become irresponsible or incorrigible. All these situations call for an experience of being 'born anew'. These are occasions where we need to give way to God to reveal his mighty glory. As Nicodemus asked "How can anyone be born after having grown old? We might be tempted to think that the situations we are trapped in is beyond any change or miracle. As "the wind blows where it chooses (Jn 3:8)" so does God make impossible, possible.

**Conclusion**

The story of Nicodemus is that of gradual growth in spirit. We see a Nicodemus who is confused about how to 'born of Spirit' during his first encounter with Jesus. But by the time of Jesus' crucifixion he was 'born anew' and was strong enough to witness before Pilate that he was the follower of Jesus. We are also reminded about our baptism, where we are born of water and Spirit and the need to keep fresh the spirit of being 'born anew'.





മേപ്രാൽ വലിയപള്ളി പെരുന്നാൾ.



പഴഞ്ഞി കത്തീഡ്രലിനു കീഴിലെ മാർ ബസേലിയോസ് എൽ.പി. സ്കൂൾ പുതിയ കെട്ടിടത്തിന്റെ ഒരുക്കങ്ങൾക്ക് ഡോ. ഗീവർഗീസ് മാർ യൂലിയോസിന്റെ പ്രാർത്ഥനാശംസകളോടെ ജനുവരി 18-ന് നിർമ്മാണോത്ഘാടനം നടന്നു. പഴഞ്ഞി കത്തീഡ്രൽ വികാരി ഫാ. സഖറിയ കൊള്ളന്നൂർ, സഹവികാരി ഫാ. തോമസ് ചാണ്ടി, സ്കൂൾ പ്രധാനാധ്യാപകൻ ജീബ്ലസ് മാസ്റ്റർ, കൈസ്ഥാനി സുമേഷ് പി.വിൽസൻ, സെക്രട്ടറി ലിജിൻ ചാക്കോ മറ്റു കമ്മറ്റി അംഗങ്ങൾ തുടങ്ങിയവർ ചടങ്ങിൽ പങ്കെടുത്തു

# തൃശൂർ ഭദ്രാസനത്തിലെ മരോട്ടിച്ചാൽ സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയുടെ പുനരുദ്ധാരണ പ്രവർത്തനങ്ങൾ ആരംഭിച്ചു



തൃശൂർ ഭദ്രാസനത്തിലെ മരോട്ടിച്ചാൽ പള്ളിയിൽ യൂഹാനോൻ മാർ മിലിത്തോസിന്റെ നേതൃത്വത്തിൽ മലങ്കര സഭാ വിശ്വാസികൾ ജനുവരി 23-ന് രാവിലെ എട്ട് മണിക്ക് പ്രവേശിച്ചു.





21 വർഷങ്ങൾക്ക് ശേഷം മരോട്ടിച്ചാൽ പള്ളിയുടെ സെമിത്തേരിയിൽ ധൂപപ്രാർത്ഥന നടക്കുന്നു.



ചെങ്ങന്നൂർ ഭദ്രാസനത്തിലെ ആലാ സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവക അംഗവും യുവജനപ്രസ്ഥാനത്തിന്റെ സജീവ പ്രവർത്തകയുമായ കുമാരി സെലിൻ അന്നാ ജോൺ Msc സൈക്കോളജിയിൽ MG യൂണിവേഴ്സിറ്റിയിൽ നിന്നും 2-ാം റാങ്ക് നേടി.



MG യൂണിവേഴ്സിറ്റിയിൽ നിന്നും കൊമേഴ്സിൽ പി.എച്ച്.ഡി. കരസ്ഥമാക്കിയ ആൻ നൈസി ജേക്കബ്. പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് കൊമേഴ്സ് വിഭാഗം മേധാവിയാണ്. തുമ്പമൺ ചക്കാലയിൽ കോശി മാത്യുവിന്റെ ഭാര്യ. തുമ്പമൺ പള്ളി ഇടവകാംഗം.




മലബാർ ഭദ്രാസന 48-ാമത് ക്രിസ്ത്യൻ ഓർത്തഡോക്സ് കൺവൻഷൻ എടക്കര സെന്റ് മേരീസ് ദേവാലയത്തിൽ വെച്ച് മലബാർ ഭദ്രാസന സെക്രട്ടറി ഫാ. തോമസ് കുര്യൻ താഴയിൽ ഉദ്ഘാടനം ചെയ്തു.

## കണ്യാട്ട്നിരപ്പ് പള്ളി: യാക്കോബായ വിഭാഗം നൽകിയ SLP തള്ളി

എറണാകുളം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ 1934 ഭരണഘടനപ്രകാരം കണ്യാട്ട്നിരപ്പ് പള്ളി ഭരിക്കപ്പെടണം എന്നുള്ള കേരളാ ഹൈക്കോടതി വിധികൾക്ക് എതിരെ യാക്കോബായ വിഭാഗം നൽകിയ SLP ജനുവരി 20-ന് സുപ്രിംകോടതി 3 അംഗ ബഞ്ച് തള്ളി.

എറണാകുളം ജില്ലാ കോടതിയുടെ ഉത്തരവുപ്രകാരം ടി പള്ളി വികാരി 1934-ലെ ഭരണഘടനപ്രകാരം ഇലക്ഷൻ നടത്തുകയും ആയത് കമ്മീഷൻ റിക്കോർഡ് ചെയ്യുകയും ചെയ്തിരുന്നു. ഇപ്രകാരം തയ്യാറാക്കിയ ലിസ്റ്റിൽ നിന്ന് 1600-ഓളം യാക്കോബായക്കാരെ ഒഴിവാക്കി എന്നായിരുന്നു ആരോപണം. എന്നാൽ ഈ പരാതി ഹൈക്കോടതി പരിശോധിക്കുകയും തള്ളുകയും ചെയ്തിരുന്നു. ഈ വിധിയിൻമേൽ ഉള്ള അപ്പീലാണ് സുപ്രിംകോടതി തള്ളിയത്.

പള്ളി സെമിത്തേരിയിൽ തങ്ങളുടെ ശവസംസ്ക്കാരം തടസ്സപ്പെടുത്തുന്നു എന്നും അനധികൃത സംസ്ക്കാരം നടത്തിയത് പുറത്തെടുക്കണം എന്നാവശ്യപ്പെട്ട് വികാരി പെറ്റീഷൻ നൽകി എന്നും, പള്ളി വസ്തുവിൽ നിന്ന് തടികൾ വെട്ടി എന്നും, പള്ളിവക സ്കൂളിൽ അനധികൃത നിയമനങ്ങൾ നടത്തി എന്നും അതിനാൽ ഈ കേസ് തീരുന്നത് വരെ പള്ളി ഭരണം റിസീവറെ ഏൽപ്പിക്കണം എന്നും വിഘടിത വിഭാഗം ഈ കേസിൽ ആവശ്യപ്പെട്ടു.

2017 മുതൽ ഈ പള്ളിയുടെ വിവിധ കേസുകൾ സുപ്രിംകോടതി തന്നെ തീർപ്പ് കൽപ്പിച്ചിട്ടുള്ളതാണെന്നും 1934-ലെ ഭരണഘടന പ്രകാരമാണ് ഇലക്ഷൻ നടന്നത് എന്നുള്ളതിന് കമ്മീഷൻ റിപ്പോർട്ടുകളിൽ നിന്ന് തന്നെ വ്യക്തമായി മനസ്സിലാവുന്നതാണെന്നും കോടതി വാക്കാൽ നിരീക്ഷിച്ചു. അതിനാൽ തന്നെ ഇപ്പോഴത്തെ വാദങ്ങൾക്ക് യാതൊരു പ്രസക്തിയുമില്ല എന്ന് കണ്ടെത്തി കോടതി കേസ് തള്ളുകയായിരുന്നു.

ജ. ശാന്തന ഗൗണ്ടർ, ജ. വിനീത് സരൺ, ജ. അജയ് രസ്തോഗി എന്നിവരടങ്ങിയ മൂന്നംഗ ബഞ്ചാണ് കേസ് പരിഗണിച്ച് തള്ളിയത്. ഓർത്തഡോക്സ് സഭയ്ക്ക് വേണ്ടി അഡ്വ. സദറുൾ അനാം, സീനിയർ അഭിഭാഷകൻ സി. യു. സിങ്ങ്, അഡ്വ. എസ്. ശ്രീകുമാർ എന്നിവർ ഹാജരായി.



മൂന്നാനിക്കുഴി സെന്റ് ജോർജ്ജ് & സെന്റ് മീഖായേൽ കുരിശ് ശിലാസ്ഥാപനം.



ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം കേന്ദ്ര കമ്മിറ്റി പുറത്തിറക്കിയ 2021-ലെ കലണ്ടർ, കട്ടച്ചിറ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ പ്രസിഡന്റ് ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത, ഡോ. അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായ്ക്ക് നൽകി പ്രകാശനം നിർവ്വഹിക്കുന്നു.

### ഓർമ്മചിത്രങ്ങൾ




യേശുദാസ് ഓർത്തഡോക്സ് സെമിനാരിയിൽ ഫാ. എം. പി. ജോർജിനൊപ്പം.



## കെ. പി. ജോണി നിര്യാതനായി

മലങ്കര ഓർത്തഡോക്സ് സഭ വർക്കിംഗ് കമ്മിറ്റി മെമ്പർ, മാനേജിങ് കമ്മിറ്റി മെമ്പർ,സുൽത്താൻ ബത്തേരി സെൻറ് മേരീസ് കോളേജ് പ്രിൻസിപ്പാൾ തുടങ്ങിയ പല നിലകളിൽ വ്യക്തിമുദ്ര പതിപ്പിച്ച കെ. പി. ജോണി (കണ്ണങ്കത്ത്, ലെസോണ എൻക്ലെയവ്, കുട്ടനെല്ലൂർ, തൃശൂർ) നിര്യാതനായി. സംസ്കാരം തൃശൂർ പടിഞ്ഞാറേകോട്ട സെൻറ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് പള്ളിയിൽ നടന്നു.



**മാവേലിക്കര ഭദ്രാസന സൺഡേസ്കൂൾ പ്രവേശനോത്സവം.**

## ചാത്തമറ്റം ശാലേം: ഒറിജിനൽ സൂട്ടിൽ ഡിക്രിയായി

കോതമംഗലം. മലങ്കര ഓർത്തഡോക്സ് സഭയുടെ അങ്കമാലി ഭദ്രാസനത്തിൽപെട്ട ചാത്തമറ്റം ശാലേം മർത്തമറിയം ഓർത്തഡോക്സ് പള്ളിയുടെ ഒറിജിനൽ സൂട്ടിൽ 21-01-2021-ൽ കോതമംഗലം മുൻസിഫ് കോടതി വിധി പറഞ്ഞു.

2017 ജൂലായ് 3 വിധിക്ക് മുമ്പ് ടി പള്ളിയിൽ വിഘടിത വിഭാഗവുമായി ഒന്നിടവിട്ട തവണകളിൽ ആരാധന നടത്തി വരികയായിരുന്നു. കെ. എസ്. വർഗീസ് വിധിയുടെ അടിസ്ഥാനത്തിൽ സമാന്തര ഭരണം അവസാനിപ്പിക്കുന്നതിന് വേണ്ടി 1934 ഭരണഘടനപ്രകാരം വികാരിയായി പ്രവർത്തിച്ചുവന്ന ഫാ. ബിനോയി പര്യയത്ത് സമർപ്പിച്ച ഹർജിയിലാണ് കോതമംഗലം മുൻസിഫ് കോടതി അന്തിമ വിധി കല്പിച്ചത്.

ടി പള്ളി മലങ്കരസഭയുടെ പള്ളിയല്ല എന്നും, സിംഹാസന പള്ളിയെന്നും, 1934-ലെ ഭരണഘടന വ്യാജമെന്നും, ഒറിജിനൽ കണ്ടിട്ടില്ല എന്നും, വികാരിയായി നിയമിതനായ ഫാ. ബിനോയി വർഗീസ് 1934 പ്രകാരം യോഗ്യനല്ല എന്നും, ടി ഭരണഘടനാ പ്രകാരം ഇടവക മെത്രാപ്പോലീത്താ യൂഹാനോൻ മാർ പോളിക്കപ്പോസിന് വൈദിക നിയമനത്തിന് അർഹതയില്ല എന്നും വിഘടിത വിഭാഗം വാദിച്ചു. ഈ വാദങ്ങളെല്ലാം കോടതി തള്ളുകയും വാദിയായ വികാരി ഫാ. ബിനോയി വർഗീസിന് കോടതി ചിലവ് കൂടി അനുവദിച്ച് ഉത്തരവാകുകയാണ് ചെയ്തത്.

1934-ലെ സഭാ ഭരണഘടനപ്രകാരം നിയമിതനായ ട്രസ്റ്റി ബ്ലസൻ എൽദോയല്ല എന്നും വിഘടിത വിഭാഗം വാദിച്ചു എങ്കിലും അതും കോടതി തള്ളി. 2017 ജൂലൈ 3-ന് ശേഷം ആദ്യമായി വിഘടിത വിഭാഗത്തിന് നിരോധനം ഉണ്ടാവുകയും അത് നടപ്പാക്കുകയും ചെയ്ത പള്ളി എന്ന പ്രത്യേകത കൂടി ഈ പള്ളിക്കുണ്ട്. ഈ വിധിപ്രകാരം 1934-ലെ സഭാ ഭരണഘടന പ്രകാരം നിയമിക്കാത്ത വൈദികർക്ക് കർമ്മം നടത്തുന്നതിന് ശാശ്വത നിരോധനം വന്നിരിക്കുകയാണ്. ഓർത്തഡോക്സ് സഭയുടെ വികാരിക്കുവേണ്ടി അഡ്വ. തോമസ് അധികാരവും ട്രസ്റ്റിക്കുവേണ്ടി അഡ്വ. സക്കറിയാ എം. സി., അഡ്വ. സിദ്ദിക്ക് എന്നിവർ ഹാജരായി.

### പുസ്തകം




**The Complete Works of Paulos Mar Gregorios Vol. II**

**Dr. Paulos Mar Gregorios**

Published by Sophia Books, Kottayam

Mob: 7012270083

**Price Rs. 150/-**



## കാലഘട്ടത്തിന്റെ വെല്ലുവിളികൾ അതിജീവിക്കണം: മാർ തീമോത്തിയോസ്

ചെങ്ങന്നൂർ: നൂതന അദ്ധ്യയന സംവിധാനങ്ങൾ ഉപയോഗിച്ച് കാലഘട്ടത്തിന്റെ വെല്ലുവിളികളെ അതിജീവിക്കുവാൻ പ്രാപ്തിയുള്ളതും മൂല്യബോധവുമുള്ള ഒരു തലമുറയെ വാർത്തെടുക്കുക എന്ന വലിയ ദൗത്യമാണ് അദ്ധ്യാപക സമൂഹം ഏറ്റെടുക്കേണ്ടി വരുന്നതെന്ന് മലങ്കര ഓർത്തഡോക്സ് സഭ ചെങ്ങന്നൂർ ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് പ്രസ്താവിച്ചു. ബഥേൽ അരമനയിൽ നടന്ന അഖില മലങ്കര സൺഡേസ്കൂൾ പുതുവത്സര പ്രവേശനോത്സവത്തിന്റെ ഭദ്രാസനതല ഉത്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു അദ്ദേഹം.

സൺഡേ സ്കൂൾ ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ഡോ. നൈനാൻ വി. ജോർജ് യോഗത്തിൽ അദ്ധ്യക്ഷം വഹിച്ചു. സൺഡേ സ്കൂൾ കേന്ദ്ര പ്രസിഡന്റ് ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് അനുഗ്രഹ പ്രഭാഷണം നടത്തി. ഡയറക്ടർ ജനറൽ ഫാ. ഡോ. വർഗീസ് വർഗീസ് മീനടം മുഖ്യ സന്ദേശം നല്കി. ഭദ്രാസന സെക്രട്ടറി ഫാ. മാത്യു ഏബ്രഹാം കാരയ്ക്കൽ, സഭാ മാനേജിംഗ് കമ്മറ്റിയംഗം ഫാ. മത്തായി കുന്നിൽ, ഫാ. പി.സി.തോമസ്, ഫാ. ജോൺ ചാക്കോ, ഫാ.ജോജി ജയിംസ് ജോർജ്, ഡയറക്ടർ ജേക്കബ് ഉമ്മൻ, സെക്രട്ടറി കെ.വി.വർഗീസ്, ഏബ്രഹാം മാത്യു വീരപ്പള്ളിൽ, സജി പട്ടരുമഠം, സിബി മത്തായി, ഡോ. മനോജ് ചാക്കോ, തോമസ് വി. ജോൺ എന്നിവർ പ്രസംഗിച്ചു.

സോണൽ ഭദ്രാസന തലങ്ങളിൽ വിജയികളായ വിദ്യാർത്ഥികൾ കലാപരിപാടികൾ അവതരിപ്പിച്ചു. മത്സര പരീക്ഷയിൽ ഉന്നത വിജയം കൈവരിച്ച വിദ്യാർത്ഥികളെ യോഗത്തിൽ അനുമോദിച്ചു.

തോമസ് ഏബ്രഹാം (82)
(തമ്പിക്കുഞ്ഞ്)

## തോമസ് ഏബ്രഹാം നിര്യാതനായി

മല്ലപ്പള്ളി: കോട്ടയം പബ്ലിക് ലൈബ്രറി മുൻ ലൈബ്രേറിയൻ തോമസ് ഏബ്രഹാം നിര്യാതനായി. ജോലി സംബന്ധമായി കോട്ടയം സ്റ്റുഡന്റ്സ് സെന്ററിൽ ദീർഘകാലം താമസിച്ചിരുന്നു. ശവസംസ്ക്കാരം പാതിക്കാട് പള്ളിയിൽ നടന്നു.



## ആദരിച്ചു

നാൽപതു വർഷക്കാലം സൺഡേ സ്കൂൾ അദ്ധ്യാപകനായും, ദീർഘനാൾ കറ്റാനം വലിയ പള്ളിയുടെ കന്നേല വഴി സെന്റ് സ്റ്റീഫൻസ് സൺഡേസ്കൂൾ ഹെഡ്മാസ്റ്ററുമായി സേവനം ചെയ്ത എം. ഡി. വർഗ്ഗീസിനെ യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്ത കറ്റാനം വലിയ പള്ളി പെരുന്നാളി നോടനുബന്ധിച്ച് ആദരിച്ചു. സുത്യർഹ സേവനത്തിനു സൺഡേ സ്കൂൾ കറ്റാനം ഡിസ്ട്രിക്റ്റിന്റെ ആശംസകളും, ആദരവും.



**പുതുക്കി പണിത് കൂദാശ ചെയ്ത പുഞ്ചവയൽ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി.**



## ഓർത്തഡോക്സ് വിശ്വാസ സംരക്ഷകൻ പുരസ്കാരവും ആദരവും

ഓർത്തഡോക്സ് വിശ്വാസ സംരക്ഷകന്റെ 2019-ലെ പുരസ്കാരദാനവും പൊതുസമ്മേളനവും 2021 ജനുവരി 24 (ഞായർ) 2.30 മുതൽ പിറവം സെന്റ് മേരീസ് ഓർത്തോഡോക്സ് കത്തീഡ്രലിൽ വെച്ച് നടക്കും. പിറവം ഇടവകാംഗമായ ടി. ടി. ജോയിയാണ് ആദരവ് ഏറ്റുവാങ്ങുന്നത്.





**ഉള്ളന്നൂർ ചെറിയപള്ളിയുടെ പുതിയ ദേവാലയത്തിന്റെ മുഖവാരത്തിന്റെ സ്ലീബാ പ്രതിഷ്ഠ ചെങ്ങന്നൂർ ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. മാത്യൂസ് മാർ തിമോത്തിയോസിന്റെ മുഖ്യകാർമികത്വത്തിൽ നടത്തപ്പെട്ടു. ഇടവക വികാരി ഫാ. തോമസ് പി. നൈനാൻ നേതൃത്വം നൽകി.**




## സുഗതകുമാരി ടീച്ചറുടെ സ്മരണയ്ക്കായി വൃക്ഷത്തൈ നട്ടു

മലയാളത്തിന്റെ പ്രിയ കവയിത്രി അന്തരിച്ച പത്മശ്രീ സുഗതകുമാരി ടീച്ചറുടെ 86-ാം ജന്മദിനമായ ഇന്ന് പ്രകൃതിസ്നേഹിയായ കവയിത്രിയുടെ ഓർമ്മയ്ക്കായി സംസ്ഥാനത്തെ എല്ലാ വിദ്യാലയങ്ങളിലും വൃക്ഷത്തൈ നടുന്നതിന്റെ ഭാഗമായി പരുമല സെമിനാരി എൽ.പി. സ്കൂളിൽ പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ് വൃക്ഷത്തൈ നട്ടു. ചടങ്ങിൽ ഹെഡ്മാസ്റ്റർ അലക്സാണ്ടർ പി. ജോർജ്ജ്, പി.ടി.എ. പ്രസിഡന്റ് ശിവപ്രസാദ് പി. ജി., പി.ടി.എ. എക്സിക്യൂട്ടീവ് അംഗം മുഹമ്മദ് ബഷീർ പാലക്കീഴിൽ, അദ്ധ്യാപകരായ ഷീലാ പി. കുര്യൻ, ജിനു രാജു, ഹൈറുന്നീസ, രുമ മോഹന്, ആമിന, സീത, സ്യോന തുടങ്ങിയവർ പങ്കെടുത്തു